മലയാളം റിസേർച്ച് ജേണൽ
ഐ.എസ്.എസ്.എൻ.-0974 1984
ആർ.എൻ.ഐ. നം. കെ.ഇ.ആർ.ബി.ഐ.എൽ. 2008/24527
വാ. 7, ല. 2 മെയ്-ഓഗസ്റ്റ് 2014, പു. 2367-2410

ഷിജു അലക്സ്, സിബു സി.ജെ., സുനിൽ വി.എസ്.

# ചന്ദ്രക്കല: ഉത്ഭവവും പ്രയോഗവും

## സംഗ്രഹം

ഈ പ്രബന്ധത്തിൽ താഴെ പറയുന്ന കാര്യങ്ങൾ സമർത്ഥിക്കുന്നു:

- ഹെർമൻ ഗുണ്ടർട്ട് 1847-നോടടുത്ത് സംവൃതോകാരം സൂചിപ്പിക്കാനുള്ള ഉപാധിയായി മലയാളം എഴുത്തിൽ അവതരിപ്പിച്ച ചിഹ്നമാണ് ചന്ദ്രക്കല ( ് ).
- ചന്ദ്രക്കലയ്ക്ക് ആധാരമായത് ലാറ്റിനിലെ ബ്രീവ് ചിഹ്നം (˘) ആണ്.
- സംവൃതോകാരം സൂചിപ്പിക്കാൻ ഉപയോഗിക്കുന്ന മറ്റൊരു ചിഹ്നമായ ു് തെക്കൻ കേരളത്തിൽ നിന്ന് 1847നും 1867നും ഇടയിൽ ഉത്ഭവിച്ചതാണ്.
- സംവൃതോകാര ചിഹ്നം എന്ന നിലയിലാണ് ചന്ദ്രക്കല അവതരിപ്പിക്കപ്പെട്ടതെങ്കിലും പിൽക്കാലത്ത് കേവലവ്യഞ്ജനത്തിനായും അതു വഴി കൂട്ടക്ഷരം പിരിക്കാനും ചന്ദ്രക്കല വ്യാപകമായി ഉപയോഗിച്ചു.
- സംവൃതോകാരത്തിനും കേവലവ്യഞ്ജനത്തെ സൂചിപ്പിക്കാനും വെവ്വേറെ ചിഹ്നങ്ങൾ ഉപയോഗിക്കണമെന്ന അഭിപ്രായം പണ്ടുമുതലേ ഉണ്ടായിരുന്നു.
- ആദ്യകാലത്ത് കേവലവ്യഞ്ജനം സൂചിപ്പിക്കാൻ വ്യഞ്ജനാക്ഷരത്തിന് നെടുകേ ഒരു വെട്ടിടുകയായിരുന്നു ചെയ്തിരുന്നത്. അതിനുശേഷം വ്യഞ്ജനത്തിന്റെ മുകളിൽ ഒരു കുഞ്ഞുവട്ടം ഇടുന്ന രീതി പത്തൊമ്പതാം നൂറ്റാണ്ടിന്റെ രണ്ടാം പകുതി തൊട്ട് ഇരുപതാം നൂറ്റാണ്ടിന്റെ തുടക്കം വരെ പ്രചാരത്തിലിരുന്നു.
- ചന്ദ്രക്കല അതിന്റെ ഇന്നത്തെ അർത്ഥത്തിലുള്ള പ്രയോഗത്തിൽ എത്തുന്നതിന് മുൻപ് മറ്റുപല ചിഹ്നങ്ങളും പരീക്ഷിക്കപ്പെടുന്നുണ്ട്.

---

ഷിജു അലക്സ് (shijualexonline@gmail.com), സിബു സി.ജെ. (cibucj@gmail.com), സുനിൽ വി.എസ്. (vssun9@gmail.com).

## ആമുഖം

**വി**വിധ ആവശ്യങ്ങൾക്ക് മലയാളഎഴുത്തിൽ വ്യാപകമായി ഉപയോഗിക്കുന്ന ് ചിഹ്നത്തിന്റെ ചരിത്രം തേടിയുള്ള യാത്രയാണിത്. നിലവിൽ **ചന്ദ്രക്കല** എന്ന പേരാണ് ഈ ചിഹ്നത്തിനു വ്യാപകമായി ഉപയോഗിക്കുന്നത്. **മീത്തൽ** എന്നും അപൂർവമായി ഉപയോഗിക്കുന്നുണ്ട്.

കേവലവ്യഞ്ജനം, സംവൃതോകാരം തുടങ്ങിയ ആവശ്യങ്ങൾക്കായി വിവിധകാലഘട്ടങ്ങളിൽ മലയാളത്തിൽ ഉപയോഗിച്ചിട്ടുള്ള വ്യത്യസ്തങ്ങളായ ചിഹ്നങ്ങൾ കണ്ടെത്തുക, അവക്ക് ഇന്നുള്ള ധർമങ്ങൾ വിലയിരുത്തുക, ഈ ചിഹ്നങ്ങളുടെ ആവിർഭാവവുമായി ബന്ധപ്പെട്ട വ്യക്തികളെ കണ്ടെത്തുക, ഇതുമായി ബന്ധപ്പെട്ട തെറ്റിദ്ധാരണകൾ വ്യക്തമായ തെളിവുകൾ ഉപയോഗിച്ച് ഒഴിവാക്കുക തുടങ്ങിയ കാര്യങ്ങളാണ് ഈ പ്രബന്ധംകൊണ്ട് ഉദ്ദേശിക്കുന്നത്.

ഈ പ്രബന്ധത്തിൽ **മീത്തൽ** എന്ന വാക്ക്, കേവലവ്യഞ്ജനം, സംവൃതോകാരം സൂചിപ്പിക്കുക തുടങ്ങി വിവിധ ആവശ്യങ്ങൾക്കായി ലിപികൾക്ക് മുകളിൽ ഉപയോഗിക്കുന്ന എല്ലാത്തരം ചിഹ്നങ്ങളെയും കുറിക്കാനാണ് ഉപയോഗിച്ചിരിക്കുന്നത്.

മലയാളം വിക്കിപീഡിയയിലെ ചന്ദ്രക്കലയെക്കുറിച്ചുള്ള ലേഖനം (http://ml.wikipedia.org/wiki/ചന്ദ്രക്കല) ഇങ്ങനെ പറയുന്നു:

> മലയാളലിപിയിൽ ഉപയോഗിക്കുന്ന ഒരു ചിഹ്നമാണ് ചന്ദ്രക്കല. ് എന്ന ചിഹ്നമാണ് ചന്ദ്രക്കലയെ സൂചിപ്പിക്കാൻ ഉപയോഗിക്കുന്നത്. ഈ ചിഹ്നം താഴെ പറയുന്ന വിവിധ ആവശ്യങ്ങൾക്ക് മലയാളഭാഷയിൽ ഉപയോഗിക്കുന്നു.
>
> - സംവൃതോകാരത്തെ സൂചിപ്പിക്കുന്നതിന് വാക്കുകളുടെ അവസാനം ചേർക്കുക എന്നതാണ് മീത്തലിന്റെ ഒരു പ്രധാന ഉപയോഗം. മീത്തൽ മലയാളഭാഷയിൽ അവതരിപ്പിച്ചപ്പോളുള്ള ഉദ്ദേശ്യം ഇതായിരുന്നു. ഉദാഹരണം: അതിന്.
> - വ്യഞ്ജനാക്ഷരങ്ങളോടൊപ്പം സ്വാഭാവികമായുള്ള അ എന്ന സ്വരം ഇല്ലാതാക്കുക എന്നതാണ് മറ്റൊരുപയോഗം. ഉദാഹരണം: പാഴ്മരം, ക്രിസ്തു.
> - അറബിയിൽനിന്ന് മലയാളത്തിലേക്ക് മൊഴിമാറ്റുന്ന വാക്കുകളിൽ ശ്വാസദ്വാരീയശബ്ദം (ഗ്ലോട്ടൽ സ്റ്റോപ്പ്) സൂചിപ്പിക്കുന്നതിന് ചന്ദ്രക്കല ഉപയോഗിക്കുന്നു. ഉദാഹരണം: **മഅ്ദനി, ദഅ്വ**ത്ത്. ഇത് ചന്ദ്രക്കലയുടെ ആധുനികമായ ഉപയോഗമാണ്.
> - സ്വരം ഇല്ലാതാക്കുക എന്ന ധർമത്തെ പ്രയോജനപ്പെടുത്തി, അച്ചടിയിലും ടൈപ്പിങ്ങിലും സൗകര്യത്തിനു വേണ്ടി കൂട്ടക്ഷരങ്ങളെ വേർപിരിക്കുന്നതിനും (ഉദാഹരണം: ക്ഷ, ണ്മ എന്നിവക്കു പകരം ക്ഷ, ണ്മ) വിദേശഭാഷാ വാക്കുകളിലെ ഉച്ചാരണം ലിപിമാറ്റം ചെയ്യുന്നതിനായും (ഉദാഹരണം: സോഫ്റ്റ്‌വെയർ) ചന്ദ്രക്കല ഉപയോഗിക്കുന്നു.

വിക്കിപീഡിയ ലേഖനത്തിൽ വിവരിക്കുന്നപോലെ ഒന്നിലധികം ധർമങ്ങൾ ഇന്ന് ചന്ദ്രക്കലയ്ക്കുണ്ട്. എന്നാൽ മുൻകാലങ്ങളിൽ ഇവയ്ക്കായി മറ്റുചിഹ്നങ്ങൾ ഉപയോഗിക്കുകയോ ചിഹ്നങ്ങളൊന്നും ഉപയോഗിക്കാതിരിക്കുകയോ ചെയ്തിരുന്നു. വ്യഞ്ജനലിപിയിൽ കുത്തനെയുള്ള വെട്ട്, ഉകാരത്തിന്റെ ചിഹ്നം ( ു ), വ്യഞ്ജനലിപിയുടെ മുകളിലിടുന്ന വിവിധചിഹ്നങ്ങൾ (കുത്തനെയുള്ള വര, കുത്ത്, കുഞ്ഞുവട്ടം) തുടങ്ങിയവ ചന്ദ്രക്കലയ്ക്കു പകരം മുൻപ് ഉപയോഗിച്ചിരുന്ന ചില ചിഹ്നങ്ങൾ ആയിരുന്നു.

വ്യഞ്ജനാക്ഷരത്തിൽനിന്ന് സ്വതേയുള്ള 'അ' ശബ്ദം ഒഴിവാക്കി കേവലവ്യഞ്ജനം സൂചിപ്പിക്കാനാണ് കുത്തനെയുള്ള വെട്ടും, വരയും, കുഞ്ഞുവട്ടവും ഉപയോഗിച്ചിരുന്നത്. വ്യഞ്ജനലിപിക്ക് മുകളിലിടുന്ന വരയും ഇതേ ആവശ്യത്തിനായാണ് ഉപയോഗിച്ചിട്ടുള്ളതെങ്കിലും അതിന്റെ ഒരു വേറിട്ട രൂപം (ഗ്രേവ്) സംവൃതോകാരത്തിനുവേണ്ടിയും കാണുന്നു. സംവൃതോകാരം സൂചിപ്പിക്കാനായി ഉകാരം ഉപയോഗിക്കുന്ന രീതി തമിഴിൽ നിലവിലുള്ളതാണ്. അതിനെ പിന്തുടർന്നായിരിക്കാം മലയാളത്തിലും ഇത് വന്നെത്തിയത്. ഉദാഹരണം: **പട്ട്** എന്ന വാക്കിനെ **പട്ടു** എന്നെഴുതുന്നു. ഇതേ സമയത്തുതന്നെ പ്രത്യേക ചിഹ്നമൊന്നും ഉപയോഗിക്കാതെതന്നെ വ്യഞ്ജനത്തെ അതേ രൂപത്തിൽത്തന്നെയും വേറൊരു കൂട്ടർ എഴുതിയിരുന്നു. ഉദാഹരണം: **പട്ട്** എന്നതിന് **പട്ട** എന്ന്.

ലഭ്യമായ വിവിധ രേഖകളെ അടിസ്ഥാനമാക്കി ഞങ്ങളുടെ അന്വേഷണം വിവിധ വിഭാഗങ്ങളായി തിരിക്കുകയാണ്. ഈ വിഭജനത്തിലെ ഒരു പ്രധാന കാലഘട്ടം അർണോസ് പാതിരിയുടെ കാലഘട്ടമാണ്. അതിനാൽ അതിനു മുൻപുള്ള സ്ഥിതിയാണ് ആദ്യമായി വിലയിരുത്തുന്നത്.

## അർണോസ് പാതിരിക്ക് മുമ്പ്

മലയാളലിപിയുടെ മാതൃലിപിയായ ഗ്രന്ഥലിപിയിൽ കേവലവ്യഞ്ജനത്തെ സൂചിപ്പിക്കാൻ രണ്ട് രീതികളുണ്ട്. ഒന്നാമത്തെ രീതി വ്യഞ്ജനത്തിനുമുകളിൽ ٤ പോലൊരു ചിഹ്നം ഇടുകയാണ്[1].ആധുനിക തെലുങ്ക് ലിപിയിൽ ഈ രീതിയിൽ വ്യഞ്ജനത്തിനു മുകളിൽ ٤ പോലൊരു ചിഹ്നം ഇട്ടാണ് കേവലവ്യഞ്ജനമെഴുതുന്നത്.



ഗ്രന്ഥലിപിയിൽ ഒന്നാമത്തെ രീതിയുപയോഗിച്ച് കേവലവ്യഞ്ജനങ്ങൾ എഴുതുന്നതിന്റെ ഉദാഹരണം (Heritage India Education Trust 2003:13).

ഗ്രന്ഥലിപിയിൽ കേവലവ്യഞ്ജനമെഴുതാൻ ഉപയോഗിക്കുന്ന രണ്ടാമത്തെ രീതി വ്യഞ്ജനാക്ഷരത്തിന്റെ അവസാനം മേലോട്ട് നീട്ടുകയാണ്. ആധുനിക കന്നഡലിപി ഈ രീതിയാണ് കേവലവ്യഞ്ജനത്തിന് സ്വീകരിച്ചിരിക്കുന്നത്.




ഗ്രന്ഥലിപിയിൽ രണ്ടാമത്തെ രീതിയുപയോഗിച്ച് കേവലവ്യഞ്ജനങ്ങൾ എഴുതുന്നതിന്റെ ഉദാഹരണം (Reinhold Grünendahl 2001:16).

ഗ്രന്ഥലിപിയിൽ സാധാരണയായി **മ, ത, ന** എന്നിവയുടെ കേവലവ്യഞ്ജനങ്ങൾമാത്രമാണ് രണ്ടാമത്തെ രീതിയിൽ എഴുതുന്നത്. ബാക്കിയുള്ള വയ്ക്കായി ഒന്നാമത്തെ രീതിയാണ് ഉപയോഗിക്കുന്നത്.

രണ്ടാമത്തെ രീതിയിലുള്ളപോലുള്ള ചില്ലുകളാണ് **ക, ണ, ത** (ഉച്ചാരണത്തിൽ ല), **ന, ര** (ഉച്ചാരണത്തിൽ റ), **ട** (ഉച്ചാരണത്തിൽ ള), **ഴ** എന്നിവയ്ക്കായി മലയാളത്തിൽ നടപ്പിലായത്. ഗ്രന്ഥലിപി, സംസ്കൃതത്തിനു വേണ്ടി ആയിരുന്നതുകൊണ്ടും സംസ്കൃതത്തിൽ സംവൃതോകാരം പ്രത്യേകം അടയാളപ്പെടുത്തേണ്ടതില്ലാത്തതുകൊണ്ടും ഗ്രന്ഥലിപിയിൽ അതിനായി ഒരു ചിഹ്നം ഉണ്ടായിരുന്നില്ല.

1678-ൽ പ്രസിദ്ധീകരിച്ച *ഹോർത്തൂസ് മലബാറിക്കസിൽ* മാനുവൽ കാർന്നോരെഴുതിയ മലയാള ലിപിയിലുള്ള പ്രസ്താവനയിൽ ൝ എന്ന തീയതി ചിഹ്നം കാണുക. അതിന് ൻ്റ എന്നതിനോട് രൂപത്തിലും ഉച്ചാരണത്തിലും സാമ്യമുണ്ടെങ്കിലും അത് ചന്ദ്രക്കലയുടെ ആദിരൂപമാണെന്ന് തോന്നുന്നില്ല.



1678-ൽ പ്രസിദ്ധീകരിച്ച *ഹോർത്തൂസ് മലബാറിക്കസിൽ* മാനുവൽ കാർന്നോരെഴുതിയ പ്രസ്താവനയിലെ ഒരു ഭാഗം. ൝ എന്ന തീയതി ചിഹ്നം എഴുതിയിരിക്കുന്നത് ശ്രദ്ധിക്കുക (Hendrik van Rheede 1678:VIII).

*ഹോർത്തൂസ് മലബാറിക്കസിൽ* സംവൃതോകാരത്തിൽ അവസാനിക്കേണ്ട വാക്കുകൾ പലതും അകാരം കൊണ്ടും ചിലവ ഉകാരം കൊണ്ടുമാണ് രേഖപ്പെടുത്തിയിട്ടുള്ളത്. എന്നാൽ അവയുടെ ലത്തീൻ ലിപിമാറ്റ

രൂപങ്ങളിൽ മിക്കയിടത്തും u-നു മുകളിൽ 'അക്യൂട്ട് ആക്സെന്റ്' (താക്കോൽപദസൂചിക കാണുക) ഇട്ട് സൂചിപ്പിച്ചിരിക്കുന്നു. ഉദാഹരണങ്ങൾ കാണുക.



Volume 7, Tab 37



Volume 7, Tab 38

*ഹോർത്തൂസ് മലബാറിക്കസി*ൽ മലയാളം വാക്കുകൾ ലത്തീനിലേക്ക് ലിപിമാറ്റം നടത്തിയതിൽ സംവൃതോകാര സൂചന നൽകാൻ അക്യൂട്ട് അക്സെന്റിന്റെ ഉപയോഗം.

സ്വാഭാവികമായ ഉകാരത്തിന് u എന്ന് മാത്രമാണ് ലിപിമാറ്റത്തിൽ നൽകിയിരിക്കുന്നത് എന്നതിനാൽ സംവൃതോകാരം ഉകാരത്തിൽനിന്ന് വ്യത്യസ്തമായിത്തന്നെയാണ് ഉച്ചരിച്ചിരുന്നതെന്ന് മനസിലാക്കാം. എന്നാൽ ഇക്കാലത്തും സംവൃതോകാരത്തിന് പ്രത്യേകം ചിഹ്നങ്ങളൊന്നും മലയാളത്തിൽ ഉപയോഗിക്കപ്പെട്ടിരുന്നില്ല.

*ഹോർത്തൂസ് മലബാറിക്കസി*നു മുൻപുള്ള കാലഘട്ടത്തിലെ മലയാള ലിപിയിലുള്ള രേഖകൾ ലഭിക്കാത്തതുകൊണ്ട് ഇത് സംബന്ധിച്ച് കൂടുതലെന്തെങ്കിലും പറയാൻ ഞങ്ങൾക്കാവില്ല. മലയാളത്തിലെ താളിയോലകൾ അടക്കമുള്ള പൊതുസഞ്ചയ രേഖകളുടെ ഡിജിറ്റൽ പതിപ്പുകൾ പൊതുജനങ്ങൾക്ക് തുറന്ന് കൊടുക്കുന്നതനുസരിച്ച് ഇക്കാര്യത്തിൽ കൂടുതൽ വ്യക്തത വരുത്താൻ കഴിയുമെന്ന് പ്രതീക്ഷിക്കുന്നു.

## അർണോസ് പാതിരിയുടെ കൈയെഴുത്ത്

മലയാളം ഗ്രന്ഥലിപി രീതിയാണ് (ഗ്രന്ഥമലയാളം) അർണോസ് പാതിരിയുടെ കൈയെഴുത്തുകൃതികളിൽ കാണുന്നത്. ചില്ലുകളുടെ ആദിമരൂപം എന്നു തോന്നുന്ന കുത്തനെയുള്ള വെട്ടുകളാണ് അദ്ദേഹം കേവലവ്യഞ്ജനത്തെ സൂചിപ്പിക്കാനുപയോഗിക്കുന്നത്.



*ഗ്രമാറ്റിക്ക ഗ്രന്ഥോണിക്ക* എന്ന കൃതിയിൽ അർണോസ് പാതിരി കേവലവ്യഞ്ജനങ്ങളെഴുതിയിരിക്കുന്ന വിധം (Johann Ernst Hanxleden 1730A:9(Part 54)).

കുത്തനെയുള്ള വെട്ടല്ലാതെ, ഉള്ളിലൂടെയുള്ള നീട്ടൽ സംസ്കൃതവാക്കുകളിൽ വരുന്ന ട, മ, ങ, ദ, ഞ എന്നിവയുടെ കേവലവ്യഞ്ജനങ്ങൾക്ക് വേണ്ടി അർണോസ് പാതിരി ഉപയോഗിക്കുന്നുണ്ട്. സംസ്കൃതവാക്കുകളിൽത്തന്നെ കാണുന്ന ബാക്കിയുള്ള കേവലവ്യഞ്ജനങ്ങൾക്കായി വ്യഞ്ജനത്തിനു നെടുകെ വെട്ടിടുന്നു. മലയാളത്തിലെ ചില്ലുകളാകട്ടെ ഏറെക്കുറെ ഇന്നത്തെ രൂപത്തിൽത്തന്നെയാണ്.

മലയാളത്തിൽ അക്കാലത്ത് നടപ്പിലുണ്ടായിരുന്ന ചില്ലുകളായ ക, ണ, ത (ഉച്ചാരണത്തിൽ ല), ന, ര (ഉച്ചാരണത്തിൽ റ), ട (ഉച്ചാരണത്തിൽ ള), ഴ എന്നിവയ്ക്ക് പുറമേയുള്ള ചില്ലുകൾ അദ്ദേഹം സംസ്കൃതത്തിന് മാത്രമേ ഉപയോഗിക്കുന്നുള്ളൂ. അക്കാലത്ത് മലയാളത്തിൽ നിലവിലുണ്ടായിരുന്ന ചില്ലുകളിൽ ഴ-യും ഉൾപ്പെട്ടിരുന്നു എന്നത് ശ്രദ്ധിക്കുക[2].



ഴ-യുടെ ചില്ല്; 1730-ലെ അർണോസ് പാതിരിയുടെ *Vocabulario malavarico* എന്ന പോർച്ചുഗീസ്-മലയാളം നിഘണ്ടുവിൽനിന്ന് (Johann Ernst Hanxleden 1730B:11).

അതുപോലെ അക്കാലത്ത് സംവൃതോകാരത്തെ ഹ്രസ്വ-അകാരം കൊണ്ടും (ഉദാ: **ആട = ആട്** എന്ന മൃഗം) പദാവസാനത്തിലുള്ള അകാരം ദീർഘ-അകാരം കൊണ്ടും (ഉദാ: **മടാ = മട** അഥവാ ക്വാറി) സൂചിപ്പിച്ചു.



അർണോസ് പാതിരിയുടെ *Vocabulario malavarico* എന്ന പോർച്ചുഗീസ്-മലയാളം നിഘണ്ടുവിൽനിന്നുള്ള ഉദാഹരണം (Johann Ernst Hanxleden 1730B:41v)

എന്നാൽ ഈ നിയമം എപ്പോഴും പാലിച്ചിരുന്നില്ല. ഉദാഹരണത്തിന് പ്രസ്തുത വ്യഞ്ജനം വാക്കിനു നടുവിൽ വരികയാണെങ്കിൽ അനാവശ്യമായി ദീർഘം ഉപയോഗിച്ചിരുന്നില്ല. ഉദാ: നെരിയതൊലി.



അർണോസ് പാതിരിയുടെ *Vocabulario malavarico* എന്ന പോർച്ചുഗീസ്-മലയാളം നിഘണ്ടുവിൽനിന്നുള്ള ഉദാഹരണം (Johann Ernst Hanxleden 1730B:49).

അതുപോലെ വരിമുറിച്ച് എഴുതുകയാണെങ്കിൽപ്പോലും ദീർഘമില്ലായിരുന്നു. ഉദാ: ഇല്ലാത്ത<അടുത്തവരി>ദൊഷങ്ങൾ



അർണോസ് പാതിരിയുടെ *Vocabulario malavarico* എന്ന പോർച്ചുഗീസ്-മലയാളം നിഘണ്ടുവിൽനിന്നുള്ള മറ്റൊരു ഉദാഹരണം (Johann Ernst Hanxleden 1730B:44).

ഇന്ന് പ്രചാരത്തിലുള്ള ഹിന്ദി രീതിയാണിത്. രാം എന്നെഴുതാൻ राम എന്നും രാമ എന്നതിന് रामा എന്നും എഴുതുന്നത് പോലെ.

ഈ രീതിയിൽ എഴുതുമ്പോൾ വാക്കുകൾ അവസാനിക്കുന്നത് എവിടെയെന്ന് മനസ്സിലാക്കേണ്ടതുണ്ട്. ഉദാഹരണത്തിന് അർണോസ് പാതിരിയുടെ 'പോർച്ചുഗീസ്-മലയാളം നിഘണ്ടു'വിൽനിന്നുള്ള മുകളിൽ കാണിച്ചിരിക്കുന്ന വാചകത്തിൽ, **ഒരുത്തനെക്കൊണ്ടു, ഇല്ലാത്തദൊഷങ്ങൾ** എന്നിവയോരോന്നും ഒറ്റയൊറ്റ വാക്കുകളായി കാണണം. അന്ന് വാക്കുകൾക്കിടയിൽ സ്പേസ് പ്രചാരത്തിലില്ലാഞ്ഞതിനാൽ ഇത് സന്ദർഭത്തിൽനിന്നേ മനസ്സിലാക്കാനാകുമായിരുന്നുള്ളൂ. ഭാഷപഠിച്ചുതുടങ്ങുന്ന വിദേശികൾക്ക് ഇത് ക്ലേശകരമായിരുന്നു (എമ്മാനുവൽ ആട്ടേൽ 2002:52-53).

അതേസമയം അർണോസ് പാതിരി വാക്കിന്റെ അവസാനം അകാരത്തെയും സംവൃതോകാരത്തെയും കുറിക്കാൻ യഥാക്രമം ദീർഘ-അകാരവും ഹ്രസ്വ-അകാരവും പ്രയോഗിച്ചത് അധികം പേർ പാലിച്ചിരുന്നില്ല. അതായത് **പാട്ട** (പാത്രം)യെ **പാട്ടാ** എന്നല്ലാതെ **പാട്ട** എന്നുതന്നെ പലപ്പോഴും എഴുതിയിരുന്നു. അങ്ങനെ അകാരത്തിൽ അവസാനിക്കുന്ന വാക്കുകളുടെ കാര്യത്തിൽ ഒരു അവ്യവസ്ഥ നിലവിലുണ്ടായിരുന്നു. അതായത് **പാട്ട** എന്നെഴുതിയിരിക്കുന്നത് **പാട്ട്** (ഗീതം) ആണോ **പാട്ട** (പാത്രം) ആണോ എന്ന് സന്ദർഭത്തിൽനിന്നല്ലാതെ വേർതിരിച്ചറിയാൻ വയ്യാതെയായി.

ഉദാഹരണത്തിന്, *ഹോർത്തൂസ് മലബാറിക്കസി*ൽ സംവൃതോകാരത്തിൽ അവസാനിക്കുന്നതും സ്വതേ ഉള്ള അകാരത്തിൽ അവസാനിക്കുന്നതുമായ വാക്കുകൾ താഴെകൊടുത്തിരിക്കുന്നത് ശ്രദ്ധിക്കുക.



*ഹോർത്തൂസ് മലബാറിക്കസി*ൽ മാനുവൽ കാർനോരുടെ പ്രസ്താവന. അകാരത്തിൽ അവസാനിക്കേണ്ടത് ചതുരത്തിലും സംവൃതോകാരത്തിൽ അവസാനിക്കേണ്ടത് വട്ടത്തിലും അടയാളപ്പെടുത്തിയിരിക്കുന്നു (Hendrik van Rheede 1678:VIII).

വേറെ ചില ഉദാഹരണങ്ങൾകൂടി കാണുക.



*സംക്ഷേപവേദാർത്ഥ*ത്തിൽനിന്ന് ഒരു ഉദാഹരണം (ക്ലെമെന്റ് പിയാനിയസ് 1772:൬൭ (67)).




*സിദ്ധരൂപ*ത്തിൽനിന്ന് ഒരു ഉദാഹരണം (Paulino Bartholomaeo 1790:22).




ബെഞ്ചമിൻ ബെയിലിയുടെ *മലയാളം-ഇംഗ്ലീഷ് നിഘണ്ടു*വിൽനിന്ന് ഒരു ഉദാഹരണം. (ബെഞ്ചമിൻ ബെയിലി 1846:7).

ഈ വിധത്തിൽ മലയാളം എഴുത്തിൽ നിലനിന്നിരുന്ന അവ്യവസ്ഥ മൂലം അകാരത്തിൽനിന്ന് സംവൃതോകാരം തിരിച്ചറിയുന്നതിന് ഒരു ചിഹ്നത്തിന്റെ ആവശ്യകത വിദേശഭാഷയായി മലയാളം പഠിക്കുന്ന മിഷനറിമാർക്ക് നേരിട്ടു. മിഷനറിമാരെ കൂടാതെ ബ്രിട്ടീഷ് ഇന്ത്യയിലെ സിവിൽ സെർവന്റായി മലയാളക്കരയിലെത്തിയ ലിസ്റ്റൻ ഗാർത്ത് വെയിറ്റിനെപ്പോലുള്ള വിദേശികൾക്കും മലയാളം പെട്ടെന്ന് പഠിച്ചെടുക്കേണ്ട ആവശ്യമുണ്ടായി. മിഷനറിമാർക്കുണ്ടായിരുന്ന അത്രയും സാവകാശം അവർക്ക് അതിന് ഉണ്ടായിരുന്നില്ലെന്നു പറയാം. സന്ദർഭമറിയാതെ വാക്കുകൾ വായിക്കാനാകാത്തത് അവർക്ക് പ്രതിബന്ധമായി.

ക്രിസ്തുമതപ്രചാരണം മുഖ്യലക്ഷ്യമായിരുന്ന മിഷനറിമാർക്ക് ആ മതത്തിലെ പ്രധാനപ്പെട്ട വിദേശിപ്പേരുകളും മറ്റും നാട്ടുകാർ ശരിയായി ഉച്ചരിക്കേണ്ടതും ഒരു ആവശ്യമായി തോന്നിയിരിക്കാം. ഉദാ: **യേശുക്രിസ്തോസ** എന്നാണോ **യേശുക്രിസ്തോസ്** എന്നാണോ ഉച്ചരിക്കേണ്ടത്? ഇത്തരം പേരുകൾ മലയാളത്തിൽ പ്രചാരമുള്ളവയല്ലായിരുന്നു. അതിനാൽ **യേശുക്രിസ്തോസ** എന്നെഴുതിയാൽ അതിന്റെ ഉച്ചാരണം അ-യിലാണോ സംവൃതോകാരത്തിലാണോ അവസാനിക്കുന്നത് എന്ന് സന്ദർഭത്തിൽ നിന്ന് ഊഹിക്കാനാകില്ലല്ലോ. ഈ പ്രശ്നങ്ങളാണ് സംവൃതോകാരത്തിനൊരു പ്രത്യേക ചിഹ്നം ഉപയോഗിക്കേണ്ടുന്ന സ്ഥിതിവിശേഷത്തിലേക്ക് നയിക്കുന്നത്.

മലയാളം റിസേർച്ച് ജേണൽ
വാല്യം 7, ലക്കം 2
മെയ്-ഓഗസ്റ്റ് 2014

ഭാഷയിൽ സംവൃതോകാരം എന്നൊരു അർധസ്വരമുണ്ടെന്ന് 14-ാം നൂറ്റാണ്ടിലെ *ലീലാതിലകം* മുതൽക്ക് തന്നെ അറിവുണ്ടെന്ന് അതിലെ **വാദർധമാത്രോകാരഃ** എന്ന സൂത്രം (John Brough 1947:158) സൂചിപ്പിക്കുന്നു. എന്നാൽ ഈ അർധസ്വരം എഴുതാൻ വ്യഞ്ജനത്തിൽ സ്വതേ ഉള്ള അ വേണമോ ഉകാരചിഹ്നം വേണമോ എന്ന തർക്കം പണ്ഡിതരുടെ ഇടയിൽ നിലനിന്നിരുന്നു. ആ സമയത്താണ് മൂന്നാമതൊരു രീതിയായി അ-യും ഉ-യും അല്ലാതെ മറ്റൊരു ചിഹ്നം എന്ന ആശയം മുന്നോട്ട് വെക്കപ്പെട്ടുന്നത്.

## ബെഞ്ചമിൻ ബെയിലിയുടെ മീത്തലുകൾ

ബെഞ്ചമിൻ ബെയിലിയുടെ കാലത്തും മലയാളത്തിൽ ചുരുക്കം ചില വ്യഞ്ജനങ്ങൾക്ക്മാത്രമാണ് ചില്ലുകൾ പ്രയോഗത്തിലുണ്ടായിരുന്നത്. എന്നാൽ ബെഞ്ചമിൻ ബെയിലി ചില വിദേശഭാഷാപദങ്ങളുടെ (പ്രത്യേകിച്ച് പേരുകൾ) അവസാനത്തിൽ വരുന്ന മറ്റു കേവലവ്യഞ്ജനങ്ങളെ സൂചിപ്പിക്കാനായി വ്യഞ്ജനലിപിക്ക് മുകളിൽ ഒരു ചെറിയ കുത്തനെയുള്ള വര ഉപയോഗിച്ചു എന്ന് കാണുന്നു. അർണോസ് പാതിരി കേവലവ്യഞ്ജനമുണ്ടാക്കാനായി ഉപയോഗിച്ച കുത്തനെയുള്ള വെട്ടിന്റെ കുറിയ രൂപമായി ഇതിനെ കാണാം. 1824-ൽ പുറത്തിറക്കിയ *ചെറുപൈതങ്ങൾക്ക ഉപകാരാർത്ഥം ഇംക്ലീശിൽനിന്ന പരിഭാഷപ്പെട്ടത്തിയ കഥകൾ* എന്ന പുസ്തകത്തിൽ ഈ പരീക്ഷണം കാണാം. രേഫത്തിന്റെ ഗോപിയായും ഈ വര തന്നെയാണ് ബെഞ്ചമിൻ ബെയിലി ഈ പുസ്തകത്തിൽ ഉപയോഗിച്ചിരിക്കുന്നത്.



1824-ൽ പ്രസിദ്ധീകരിച്ച *ചെറുപൈതങ്ങൾക്ക ഉപകാരാർത്ഥം ഇംക്ലീശിൽനിന്ന പരിഭാഷപ്പെട്ടത്തിയ കഥകൾ* എന്ന പുസ്തകത്തിൽ ബെഞ്ചമിൻ ബെയിലി ഉപയോഗിച്ച മീത്തൽ (https://ml.wikipedia.org/wiki/Cherupaithangal).

എന്നാൽ 'ചെറുപൈതങ്ങൾ'ക്ക ശേഷം വന്ന പുസ്തകങ്ങളിൽ ബെഞ്ചമിൻ ബെയിലി ഈ ചിഹ്നം ഉപയോഗിക്കുന്നതായി കാണുന്നില്ല.

കേവലവ്യഞ്ജനത്തെ സൂചിപ്പിക്കാൻ വ്യഞ്ജനത്തിനുമുകളിൽ കുത്തിട്ടാൽ മതിയെന്ന് പിൽക്കാലത്ത്(1851-ൽ) ഹെർമൻ ഗുണ്ടർട്ടും തന്റെ വ്യാകരണപുസ്തകത്തിൽ പറയുന്നുണ്ട്(ഹെർമൻ ഗുണ്ടർട്ട് 1851:3,വകുപ്പ് 8).



മീത്തലെ കുത്ത് - ഗുണ്ടർട്ട് 1851-ൽ പ്രസിദ്ധീകരിച്ച *മലയാളഭാഷാവ്യാകരണം* എന്ന പുസ്തകത്തിൽനിന്ന്. പുറം 3, വകുപ്പ് 8.

കുത്തെന്ന് ഗുണ്ടർട്ട് ഉദ്ദേശിക്കുന്നത്, അർണോസ് പാതിരിയുടെ രചനകളിൽ കണ്ട കുത്തനെയുള്ള വെട്ടുകളുടെ അല്പം പരിഷ്കരിച്ച രൂപമാണെന്ന് മനസിലാക്കാം. എന്നാൽ ഗുണ്ടർട്ടിന്റെ എഴുത്തുകളിൽത്തന്നെ ഇതിന്റെ പ്രയോഗം വളരെ കുറവാണ്.



1851-ലെ ഗുണ്ടർട്ടിന്റെ *മലയാളഭാഷാവ്യാകരണം* എന്ന പുസ്തകത്തിൽ മീത്തലെ കുത്ത് മലയാളത്തിലെഴുതിയ തമിഴ് വാക്കിൽ ഉപയോഗിച്ചിരിക്കുന്നു. പുറം 12, വകുപ്പ് 53.

1824-ലെ *ചെറുപൈതങ്ങളിൽ* നിന്ന് 22 വർഷം പിന്നിട്ട് 1846-ലെ *മലയാളം-ഇംഗ്ലീഷ് നിഘണ്ടു*വിലെത്തുമ്പോൾ ബെയിലി പുതിയൊരു രീതി പരീക്ഷിക്കുന്നു. ഈ പുസ്തകത്തിൽ ബെയിലി സംവൃതോകാരത്തിന് വേണ്ടി ചിലയിടങ്ങളിൽ ഗ്രേവ് ചിഹ്നം (താക്കോൽപദസൂചിക നോക്കുക) (https://en.wikipedia.org/wiki/Grave_accent) ഉപയോഗിക്കുന്നു. ഇത് ഗ്രേവ്തന്നെയാണെന്ന് ഉറപ്പൊന്നുമില്ല. എന്നിരുന്നാലും ഇതേ രൂപമുള്ള ഗ്രേവിന്റെ ഉച്ചാരണം ഇവിടെ ഉദ്ദേശിച്ചിരിക്കുന്ന ഉച്ചാരണവുമായി ചേർന്ന് പോകുന്നതുകൊണ്ട് അതായിരിക്കാനാണ് സാധ്യത എന്ന് മാത്രം പറയാം.



**പാട്ട്, ിന്റെ. *s.* 1. Vocal music, a song, singing.**
**പാട്ടു, യുടെ. *s.* A lump of cow dung: also കുന്തി.**

1846-ൽ ബെയിലി ഉപയോഗിച്ച മീത്തൽ. ബെഞ്ചമിൻ ബെയിലിയുടെ *മലയാളം-ഇംഗ്ലീഷ് നിഘണ്ടു*വിൽ നിന്ന് മറ്റൊരു ഉദാഹരണം (ബെഞ്ചമിൻ ബെയിലി 1846:485).

സംവൃതോകാരം സൂചിപ്പിക്കുന്നതിനാണ് ബെഞ്ചമിൻ ബെയിലി ഈ പുസ്തകത്തിൽ ഗ്രേവ് ചിഹ്നം ഉപയോഗിച്ചിരിക്കുന്നെങ്കിലും സംവൃതോകാരശബ്ദമുള്ള മറ്റു പല വാക്കുകളിലും ഇത് പ്രയോഗിച്ച് കാണുന്നതുമില്ല.


പാട്. *ind.* A vocative particle, Oh! ഹൈ.
പാട, ീൻെറ. *s.* 1. Suffering, distress, misfortune, pain.
പാട, യുടെ. *s.* 1. Scum, skummings, froth, foam, barm

1846-ൽ ബെഞ്ചമിൻ ബെയിലി ഉപയോഗിച്ച മീത്തൽ. ബെഞ്ചമിൻ ബെയിലിയുടെ *മലയാളം-ഇംഗ്ലീഷ് നിഘണ്ടു* (ബെഞ്ചമിൻ ബെയിലി 1846:484). പാട് (കഷ്ടപ്പാട് എന്ന അർഥത്തിലുള്ളത്) എന്ന വാക്കിന് മീത്തലുപയോഗിച്ചും ഇല്ലാതെയും എഴുതിയിരിക്കുന്നു.

ബെയിലിയുടെ നിഘണ്ടുവിൽ മിക്കവാറും വാക്കുകളുടെകൂടെ സംബന്ധികാവിഭക്തിപ്രത്യയം ചേർത്ത് എഴുതിയിരിക്കുന്നതുകൊണ്ട് പ്രത്യേക സംവൃതോകാരചിഹ്നമില്ലെങ്കിലും ഉച്ചാരണവും വാക്കും മനസ്സിലാക്കുന്നതിന് തടസമില്ല.

മലയാളം ലിപിയുടെ കൂടെ ലാറ്റിൻലിപിയിലെ ഉച്ചാരണച്ചിഹ്നങ്ങൾ ഉപയോഗിക്കുന്നത് അപൂർവമായി ചില പഴയ പുസ്തകങ്ങളിലും കാണുന്നുണ്ട്. ഉദാഹരണത്തിന് 1772-ൽ റോമിൽനിന്ന് പ്രസിദ്ധീകരിച്ച *ആൽഫബെത്തും ഗ്രന്ഥോണിക്കോ മലബാറിക്ക*ത്തിൽ ഒ-യുടെ ദീർഘത്തിനായി 'അക്യൂട്ട് ആക്സന്റ്' (https://en.wikipedia.org/wiki/Acute_accent) ഉപയോഗിക്കുന്നുണ്ട്.


ablativum denique ſocietatis deſinentem in
ഒ്ട óda.

1772-ൽ പ്രസിദ്ധീകരിച്ച *ആൽഫബെത്തും ഗ്രന്ഥോണിക്കോ മലബാറിക്ക*ത്തിൽ ഓട എന്നെഴുതിയിരിക്കുന്നു (Clemente Peani 1772:16).

എന്തായാലും സംവൃതോകാരത്തിനായി ഗ്രേവ് ഉപയോഗിച്ചുകൊണ്ടുള്ള ബെയിലിയുടെ പരീക്ഷണവും ഇതു വരെ ഞങ്ങൾക്ക് ലഭ്യമായ തെളിവുകൾവെച്ച് അദ്ദേഹത്തിന്റെ നിഘണ്ടുവിൽ മാത്രമൊതുങ്ങിനിന്നു.

## ബ്രീവിൽനിന്ന് ചന്ദ്രക്കലയിലേക്ക്

ചന്ദ്രക്കലയെ മലയാളത്തിലേക്ക് കൊണ്ടുവന്നത് കണ്ടത്തിൽ വറുഗീസ് മാപ്പിളയാണെന്ന ഒരു തെറ്റിദ്ധാരണ പ്രചാരത്തിലുണ്ട്.

ഉദാഹരണത്തിന്, *മഹച്ചരിതങ്ങളിലൂടെ മാനവചരിത്രം* (മഹച്ചരിതമാല) (ഡി.സി. ബുക്സ് 2005:65), എന്ന പുസ്തകത്തിൽ കണ്ടത്തിൽ വർഗീസ് മാപ്പിളയെക്കുറിച്ചുള്ള ലേഖനത്തിൽ ഇങ്ങനെ പറയുന്നു.

> “മലയാള അച്ചടിയെയും ലിപി വിന്യാസത്തെയും മാറ്റി മറിച്ച ചന്ദ്രക്കല ആദ്യം പ്രയോഗിച്ചത് വറുഗീസ് മാപ്പിളയായിരുന്നു. അതിനു മുമ്പ് മലയാള ലിപിയിൽ അങ്ങനെയൊരു ചിഹ്നമില്ലായിരുന്നു.”

വേറൊരു ഉദാഹരണം; 2013 ഡിസംബറിലെ മാതൃഭൂമി ആഴ്ചപ്പതിപ്പിൽ വന്ന ഒരു ലേഖനം (റൂബിൻ ഡിക്രൂസ് 2013:44) ഇങ്ങനെ പറയുന്നു:

> "അര ഉകാരം ഒരു ചന്ദ്രക്കല കൊണ്ട് അടയാളപ്പെടുത്തി അച്ചടിക്കാനാരംഭിച്ചതും മലയാള മനോരമയാണ്."

ചന്ദ്രക്കലയുടെ ഉത്ഭവത്തെ സംബന്ധിച്ച് ഈ വിധത്തിലുള്ള പരാമർശങ്ങൾ വേറെ പലയിടത്തും കാണുന്നുണ്ട്. എന്നാൽ ഇത് വസ്തുതാപരമായി തെറ്റാണ്.

സ്വരം ചെറുതാക്കാൻ ലാറ്റിനിൽ ഉപയോഗിക്കുന്ന ഉച്ചാരണസൂചകമായ ബ്രീവ് (താക്കോൽപദസൂചിക നോക്കുക) (https://en.wikipedia.org/wiki/Breve) ആണ് മലയാള എഴുത്തിൽ ചന്ദ്രക്കല ആയി മാറിയതെന്നാണ് ഞങ്ങളുടെ നിഗമനം.

ഇതുവരെ കിട്ടിയ തെളിവുകളനുസരിച്ച്, ബ്രീവ് മലയാളലിപിയുടെകൂടെ ആദ്യമായി ഉപയോഗിക്കുന്നത് അർണോസ് പാതിരിയാണ്. 1730(?)-ൽ എഴുതിയ 'പോർട്ടുഗീസ്-മലയാളം നിഘണ്ടു'വിൽ അർണോസ് പാതിരി സ്വരം ചെറുതാണെന്ന് കാണിക്കാൻ ബ്രീവ് ഉപയോഗിച്ചിട്ടുണ്ട്.


അർണോസ് പാതിരി 1730(?)-ൽ എഴുതിയ 'പോർട്ടുഗീസ്-മലയാളം നിഘണ്ടു'വിൽ ബ്രീവ് ഉപയോഗിച്ചിരിക്കുന്നു (Johann Ernst Hanxleden 1730B:51v).

ഈ ഉദാഹരണത്തിൽ വാക്ക് കൊട്ടയാണ് കോട്ടയല്ല എന്നാണ് ഇവിടെ ബ്രീവ്കൊണ്ട് ഉദ്ദേശിക്കുന്നത്. അന്ന് ോ എന്ന ചിഹ്നം എഴുത്തിൽ വ്യാപകമായിരുന്നില്ല; ഒ-യ്ക്കും ഓ-യ്ക്കും ൊ തന്നെയാണ് ചിഹ്നമായി ഉപയോഗിച്ചിരുന്നത്. ബ്രീവ് എല്ലായിടത്തും അർണോസ് ഉപയോഗിക്കുന്നില്ല, ആശയക്കുഴപ്പമുണ്ടാക്കും എന്ന് തോന്നുന്ന അപൂർവം ഇടങ്ങളിൽമാത്രമാണ് അദ്ദേഹം ഈ ചിഹ്നമുപയോഗിച്ചിരിക്കുന്നത്.

ഛന്ദശാസ്ത്രത്തിൽ ഗണം തിരിക്കാൻ ഗുരുവും ലഘുവും അടയാളപ്പെടുത്തിയിരുന്നത് യഥാക്രമം മാക്രോണും (http://en.wikipedia.org/wiki/Macron) ബ്രീവും ഉപയോഗിച്ച്തന്നെയാണ്. ഉദാഹരണത്തിന് 1815ൽ എല്ലിസ് എഴുതിയ *Dissertation the second on the Malayalma Language* എന്ന പ്രബന്ധത്തിൽനിന്നുള്ള ചില ഭാഗങ്ങൾ കാണുക.

In this verse not only the laws, but even the licences of Tamil metre are observed. It belongs to the Alavadi or Caliviruttam of Tamil prosody, and it's common measure is four feet thus expressed by the usual marks (–◡◡ –– ––◡◡ –◡◡), the first syllable in the first, second and fourth foot and the two long syllables in the third foot being at pleasure resolva-

F.W. Ellis, *Dissertation the second on the Malayalma Language* (1815) എന്ന പ്രബന്ധത്തിൽ ഗണം തിരിക്കുന്നത് വിവരിച്ചിരിക്കുന്നു (F.W. Ellis 1815:21).

ഈ പ്രബന്ധത്തിൽതന്നെ എല്ലിസ്, മാക്രോണും (ഗുരു) ബ്രീവും (ലഘു) തന്നെ മാത്രയുടെ നീളം കാണിക്കാനായി ലാറ്റിനിലേക്ക് ലിപിമാറ്റം നടത്തിയ മലയാളം വാക്കുകളിലും ഉപയോഗിച്ചിരുന്നു.

ing to the strict laws of Tamil prosody, the fourth syllable in the third foot of the second line *(băhŭmănăttĕ)* ought to be long being preceded by a long syllable and followed by a double consonant, for a similar reason

F.W. Ellis, *Dissertation the second on the Malayalma Language* എന്ന പ്രബന്ധത്തിൽ മാക്രോണും ബ്രീവും മാത്ര കാണിക്കാനായി ലാറ്റിനിലെഴുതിയ മലയാളം വാക്കുകളിൽ ഉപയോഗിച്ചിരിക്കുന്നു (F.W. Ellis 1815:21).

സംവൃതോകാരം മാത്രകുറവുള്ള സ്വരമാണെന്ന് *ലീലാതിലക*കാലം മുതൽക്കേ ധാരണയുണ്ടായിരുന്നു (John Brough 1947:158). അതുകൊണ്ടാവണം ജോസഫ് പീറ്റ് 1841-ൽ പ്രസിദ്ധീകരിച്ച *A Grammar of the Malayalim Language* എന്ന പുസ്തകത്തിൽ, മലയാളം വാക്കുകളുടെ ഉച്ചാരണം ഇംഗ്ലീഷ് ലിപിയിൽ നൽകിയിരിക്കുന്നിടത്ത് സംവൃതോകാരത്തിന്റെ ഉച്ചാരണം സൂചിപ്പിക്കുന്നതിന് a എന്ന ലാറ്റിൻലിപിക്ക് മുകളിൽ ബ്രീവ് ചിഹ്നം ഉപയോഗിക്കുന്നത്.

nant ഠ, it is pronounced like *lt;* thus ആത്മാവ *Altmawă*, not *Atmawă*. When prefixed to any consonant ഠ must be pronounced lt.

5th. റ, when doubled, takes the sound of *tt;* as ആറ *ārŭ*, River, ആററിന്റെ *āttinday.*

ജോസഫ് പീറ്റിന്റെ വ്യാകരണപുസ്തകത്തിൽ ലിപിമാറ്റം ചെയ്ത വാക്കുകളിൽ സംവൃതോകാരം സൂചിപ്പിക്കുന്നതിന് a-ക്കു മുകളിൽ ബ്രീവ് ഉപയോഗിച്ചിരിക്കുന്നു (Joseph Peet 1841:6).

ജോസഫ് പീറ്റ് മലയാളം ഉച്ചാരണം വ്യക്തമാക്കാൻ ലാറ്റിൻ ലിപികളിൽ ഉപയോഗിച്ച ബ്രീവ് അതേപോലെ മലയാളം ലിപിയിലേക്ക് സംക്രമിക്കുന്നതാണ് പിന്നീട് കാണുന്നത്. ഇതിനു നേതൃത്വം കൊടുക്കുന്നതാകട്ടെ ഗുണ്ടർട്ടും.

ജോസഫ് പീറ്ററിന്റെ സ്വാധീനം ഇക്കാര്യത്തിൽ ഗുണ്ടർട്ടിന്മേൽ ഉണ്ടാകാനുള്ള സാധ്യതയേറെയാണ്. 1838-ൽ കേരളത്തിലെത്തിയ ഗുണ്ടർട്ട് 1843-ലാണ് പീറ്ററിനെപ്പറ്റി അറിയുന്നതും അദ്ദേഹവുമായി ബന്ധപ്പെടാനാരംഭിക്കുന്നതും. 1844-ൽ പീറ്ററുമായി ഗുണ്ടർട്ട് ഭാഷാകാര്യങ്ങൾ ചർച്ച ചെയ്തുകൊണ്ടുള്ള കത്തിടപാടുകളും നടത്തിയിരുന്നു (സ്കറിയ സക്കറിയ 1991:97-101).

ഗുണ്ടർട്ടിന്റെ നേതൃത്വത്തിലുള്ള തലശ്ശേരിയിലെ ബാസൽ മിഷൻ അച്ചുകൂടമാണ് 1840-കളുടെ മധ്യത്തിൽ മലയാള വാക്കുകളിൽ ബ്രീവ് ഉപയോഗിക്കാനാരംഭിച്ചത് (ജോർജ് മാത്തൻ 1863:9;തോബിയാസ് സക്കറിയാസ് 1907:VII). ഇതുവരെ ഞങ്ങൾക്ക് ലഭ്യമായ തെളിവ് വെച്ച്, 1847-ൽ പുറത്തിറങ്ങിയ ഗുണ്ടർട്ടിന്റെ *സുവിശേഷകഥകൾ* എന്ന ലിത്തോഗ്രഫി അച്ചടി പുസ്തകത്തിലാണ് ബ്രീവ് അഥവാ ചന്ദ്രക്കല മലയാളലിപിയിലുള്ള വാക്കുകൾക്കായി ആദ്യമായി അവതരിപ്പിക്കപ്പെടുന്നത്.



*സുവിശേഷകഥകൾ*, ഹെർമൻ ഗുണ്ടർട്ട്, 1847 (ഹെർമൻ ഗുണ്ടർട്ട് 1847:ൻ(4))

സംവൃതോകാരത്തെ കുറിക്കാനുള്ള ചിഹ്നമായാണ് *സുവിശേഷകഥകളി*ൽ ഗുണ്ടർട്ട് ചന്ദ്രക്കല ഉപയോഗിച്ചിരിക്കുന്നത്. അതേസമയം ഈ പുസ്തകത്തിൽ, സംവൃതോകാരത്തിനുവേണ്ടിത്തന്നെ ഉകാരവും അകാരവുമെല്ലാം ഇടകലർത്തി ധാരാളം ഉപയോഗിച്ചിട്ടുമുണ്ട്.

ലാറ്റിൻ ലിപിയിൽ ബ്രീവ് ഉപയോഗിക്കുന്നതുപോലെ ചന്ദ്രക്കല മിക്കവാറും വ്യഞ്ജനത്തിന്റെ നടുക്കാണ് ഗുണ്ടർട്ട് ഈ പുസ്തകത്തിൽ ഉപയോഗിച്ചിരിക്കുന്നത് എന്നത് പ്രത്യേകം ശ്രദ്ധിക്കുക. 1850ൽ പ്രസിദ്ധീകരിച്ച *ഒരആയിരം പഴഞ്ചൊൽ* (ഹെർമൻ ഗുണ്ടർട്ട് 1850:ൻ(9)), 1851-ലെ *മലയാളഭാഷാവ്യാകരണം* (ഹെർമൻ ഗുണ്ടർട്ട് 1851:1) തുടങ്ങിയ ഗുണ്ടർട്ട് കൃതികളിലെല്ലാം ചന്ദ്രക്കല വ്യഞ്ജനലിപിയുടെ നടുക്കുതന്നെയാണ്. ഈ കൃതികളെല്ലാം ലിത്തോഗ്രഫിക്ക് രീതിയിലാണ് അച്ചടിച്ചിരിക്കുന്നത് എന്നത് ഇവിടെ പ്രത്യേകം പരാമർശിക്കേണ്ടതുണ്ട്.

1845-ൽ ഗുണ്ടർട്ടുതന്നെ പ്രസിദ്ധീകരിച്ച *പഴഞ്ചൊൽമാല* എന്ന ഗ്രന്ഥത്തിൽ ചന്ദ്രക്കല ഉപയോഗിച്ചിട്ടില്ല. മേൽപ്പറഞ്ഞ 1847-ലെ *സുവിശേഷകഥകൾ* എന്ന പുസ്തകത്തിൽ ചന്ദ്രക്കല അവതരിപ്പിച്ചുകൊണ്ടുള്ള അറിയിപ്പുകളൊന്നും കാണുന്നുമില്ല. അതുകൊണ്ട് 1845-നും 1847-നും ഇടയിൽ പുറത്തിറക്കിയ മറ്റേതെങ്കിലും ഗ്രന്ഥത്തിലായിരിക്കാം ഗുണ്ടർട്ട് സംവൃതോകാരത്തിനായി ചന്ദ്രക്കല അവതരിപ്പിച്ചതെന്ന് ഞങ്ങൾ അനുമാനിക്കുന്നു.

## വടക്കൻ കേരള സ്വാധീനം?

സംവൃതോകാരത്തിനായി മീത്തൽ തൊട്ടുകുറിക്കുന്ന പതിവ് വടക്കൻ കേരളത്തിൽ ചിലയിടങ്ങളിലും തുളുനാട്ടിലും നടപ്പുള്ളതാണെന്ന് ഗുണ്ടർട്ട് തന്റെ 1851-ലെ വ്യാകരണപുസ്തകത്തിൽ പറയുന്നുണ്ട് (ഹെർമൻ ഗുണ്ടർട്ട് 1851:5).



1851-ലെ ഗുണ്ടർട്ടിന്റെ *മലയാളഭാഷാവ്യാകരണം* എന്ന പുസ്തകത്തിൽനിന്ന്. പുറം 5, വകുപ്പ് 17.

ഒരു പക്ഷേ വടക്കൻ കേരളത്തിലെ മലയാളമെഴുത്തിലോ തുളു ലിപിയിൽ ഉള്ള എഴുത്തിലോ നിലനിന്നിരുന്ന ഈ രീതിയും ജോസഫ് പീറ്റിന്റെ ബ്രീവ് ഉപയോഗം പോലെ ഗുണ്ടർട്ടിനെ സ്വാധീനിച്ചിരിക്കാം. ഗുണ്ടർട്ടിന്റെ വ്യാകരണപുസ്തകത്തിൽ വടക്കൻ കേരളത്തിൽ നടപ്പിലുണ്ടായിരുന്ന മീത്തൽ സൂചിപ്പിക്കാൻ ചന്ദ്രക്കലയാണ് ഉപയോഗിച്ചിരിക്കുന്നെങ്കിലും, ആ പ്രദേശങ്ങളിൽ ഇതിനായി കൈയെഴുത്തിൽ ഉപയോഗിച്ചിരുന്നത് മറ്റേതെങ്കിലും ചിഹ്നമായിരുന്നുവോ എന്ന ചോദ്യത്തിന് ഉത്തരം തേടേണ്ടതുണ്ട്.

മലയാളമെഴുതുന്നതിനായി വടക്കൻ കേരളത്തിലെ മുസ്ലീങ്ങൾ ഉപയോഗിച്ചിരുന്ന/ഉപയോഗിക്കുന്ന ഒരു ലിപിയാണ് അറബിമലയാളം. അറബി/പേർഷ്യൻ ലിപികളുപയോഗിച്ച് മലയാളം എഴുതുന്ന രീതിയാണിത്. ഈ ലിപിയിൽ കേവലവ്യഞ്ജനം കാണിക്കുന്നതിനും സംവൃതോകാരത്തിനും ഉപയോഗിക്കുന്ന രൂപമായ സുക്കുൺ ഒരു മീത്തലാണ്. അതിന്റെ വൃത്തം മുഴമിക്കാത്ത രൂപത്തെ ഉറുദുവിൽ ജാസം എന്നും വിളിക്കുന്നു.



സുക്കുൺ (https://en.wiktionary.org/wiki/sukun), ജാസം (URLSDF 2002:6). കുത്തിട്ട വൃത്തം അവിടെ വെക്കേണ്ട വ്യഞ്ജനലിപിയെ സൂചിപ്പിക്കുന്നു.




'അറബി-മലയാളം പാഠപുസ്തക'ത്തിലെ 'ഷാം യാത്ര' എന്ന പാഠത്തിൽ നിന്ന്. വൃത്തത്തിൽ സൂചിപ്പിച്ചിരിക്കുന്നത് സുക്കുൺ, ചതുരത്തിലുള്ളത് ജാസം. രണ്ടും കേവലവ്യഞ്ജനത്തെ സൂചിപ്പിക്കുന്നു.

സുക്കുണിന്റെ വൃത്തം മുഴുമിച്ചതും മുഴുമിക്കാത്തതും ആയ രൂപങ്ങളെ നിസാര കൈയെഴുത്ത് വ്യത്യാസമായിട്ടാണ് പരിഗണിച്ചിരുന്നത്. ഇത്തരത്തിലുള്ള മീത്തൽ അന്നാട്ടുകാരുടെ മലയാളം എഴുത്തിലും സംവൃതോകാരത്തിനായി ഉപയോഗപ്പെടുത്തിയിരിക്കാം. അറബിമലയാളത്തിലെ സുക്കുൺ എന്ന ഈ ചിഹ്നവും മലയാളത്തിൽ ബ്രീവ് ഉപയോഗിക്കാൻ ഗുണ്ടർട്ടിന് പ്രചോദനം കൊടുത്തിരിക്കാം.

## ചന്ദ്രക്കലയുടെ സ്ഥാനത്തിന് മാറ്റം വരുന്നു

1847 തൊട്ട് ഇറക്കിയ പുസ്തകങ്ങളിൽ ബാസൽ മിഷൻ ചന്ദ്രക്കല പരീക്ഷണാടിസ്ഥാനത്തിൽ ഉപയോഗിച്ചിരുന്നിരിക്കാം എന്ന് ഞങ്ങൾ അനുമാനിക്കുന്നു. തലശ്ശേരി ബാസൽ മിഷൻ പ്രസ്സിൽനിന്ന് ആദ്യകാലത്ത് ഇറങ്ങിയ പുസ്തകങ്ങൾ കല്ലച്ചിലാണ് (ലിത്തോഗ്രഫി) അച്ചടിച്ചിരുന്നത് എന്നതും ഇവിടെ പ്രത്യേകം പരാമർശിക്കേണ്ടതുണ്ട്. അതിനാൽ തന്നെ ഗുണ്ടർട്ടിന് അദ്ദേഹം ഉദ്ദേശിക്കുന്ന ചിഹ്നം അതേപോലെ അച്ചടിക്കാൻ കഴിഞ്ഞിരുന്നു. എന്നാൽ പിന്നീട് മംഗലാപുരത്ത് ലെറ്റർ പ്രസ് പ്രിന്റിങ്ങ് ആരംഭിച്ചപ്പോൾ അച്ചടിയുടെ സൗകര്യത്തിനുവേണ്ടി ചന്ദ്രക്കലയ്ക്ക് സ്ഥാനവ്യത്യാസം സംഭവിച്ചിട്ടുണ്ടാകാം. 1867ൽ മംഗലാപുരത്ത് അച്ചടിച്ച ഗുണ്ടർട്ടിന്റെ *Catechism of Malayalam Grammar* (ലിസ്റ്റൻ ഗാർത്ത്‌വെയിറ്റ് നവീകരിച്ചത്) എന്ന പുസ്തകത്തിൽ ചന്ദ്രക്കല ഇന്നത്തെപ്പോലെ വ്യഞ്ജനലിപിയുടെ വലത്തേയറ്റത്താണ്.

മലയാളം റിസേർച്ച് ജേണൽ
വാല്യം 7, ലക്കം 2
മെയ്-ഓഗസ്റ്റ് 2014

ഉ-ം. 'കൺ', കണ്ണു', 'കണ്ണ', 'കണ്ണ്', മിത്തൽ തൊട്ടുകറിച്ചാല്യം മതി.

*ഗുണ്ടർട്ടിന്റെ Catechism of Malayalam Grammar* എന്ന പുസ്തകത്തിൽ ചന്ദ്രക്കലയുടെ സ്ഥാനം ഇന്നത്തെ പോലെ വലത്തെ അറ്റത്തുതന്നെയാണ് (കണ്ണ് എന്ന വാക്ക് കാണുക) (ഹെർമൻ ഗുണ്ടർട്ട് 1867:15).

ചന്ദ്രക്കലയുടെ സ്ഥാനം വ്യഞ്ജനലിപിയുടെ നടുക്കുനിന്ന് വലത്തെ അറ്റത്തേക്ക് മാറിയ പുസ്തകം ഏതെന്ന് കൃത്യമായി പറയാൻ 1847നും 1867നും ഇടയിൽ പുറത്തിറങ്ങിയ ബാസൽ മിഷന്റെ കൂടുതൽ പുസ്തകങ്ങളുടെ സ്കാനുകൾ ലഭ്യമാകേണ്ടതുണ്ട്. എന്തായാലും ലാറ്റിനിലെ സ്വരം ചെറുതാക്കാനുള്ള ബ്രീവ് ചിഹ്നം, സംവൃതോകാരം സൂചിപ്പിക്കാനുള്ള ചന്ദ്രക്കലയായി വ്യഞ്ജനലിപിയുടെ നടുക്ക് ഗുണ്ടർട്ട് ഉപയോഗിച്ചത് കാലക്രമേണ ലിപിയുടെ വലത്തെ അറ്റത്തേക്ക് നീങ്ങി എന്നത് ഞങ്ങൾക്ക് ലഭ്യമായ കൈയെഴുത്ത്-മുദ്രണ രേഖകളിൽ നിന്ന് വ്യക്തമാകുന്നുണ്ട്.

## ചന്ദ്രക്കല ഉകാരചിഹ്നത്തിന് മുകളിൽ

1867-ലെ *Catechism of Malayalam Grammar* എന്ന പുസ്തകത്തിൽ സംവൃതോകാരത്തിന് ഉകാരചിഹ്നത്തോടുകൂടെ ചന്ദ്രക്കലയിടുന്ന രീതിയും ( ു് ) ഉപയോഗിക്കുന്നതായി കാണാം.

ഉ-ം. 'ബ്രാഹ്മണരെ കൊണ്ടു് വന്നു് കേരളത്തിൽ പാൎപ്പിച്ചു'; 'വരുണനെ സേവിച്ചു് തപസ്സു ചെയ്തു'.

1867-ലെ *Catechism of Malayalam Grammar*, പേജ് 195 (ഹെർമൻ ഗുണ്ടർട്ട് 1867:195).

എന്നാൽ സംവൃതോകാരത്തിനായി ു് എന്ന ചിഹ്നം പുസ്തകത്തിൽ ചുരുക്കം ചിലയിടങ്ങളിൽമാത്രമേ ലിസ്റ്റൻ ഉപയോഗിച്ചിട്ടുള്ളൂ; അതുതന്നെ ഉദ്ധരണികൾക്കാണ്. ഈ ഉദ്ധരണികൾ മറ്റു പുസ്തകങ്ങളിൽ നിന്നെടുത്തതാകാം. എന്നാൽ പുസ്തകത്തിൽ ഒരിടത്ത് വന്നു എന്ന ഭൂതകാലക്രിയാരൂപത്തെയും വന്ന് എന്ന പറ്റുവിനയെയും വേർതിരിച്ചു കാണിക്കുന്നതിന് ു് ഉപയോഗിച്ചിരിക്കുന്നത് (ഹെർമൻ ഗുണ്ടർട്ട് 1867:93) ലിസ്റ്റന്റെ സ്വന്തം ഉപയോഗമായിരിക്കാം. സംവൃതോകാരത്തിനായി ഉകാരം തന്നെയാണ് ലിസ്റ്റൻ പുസ്തകത്തിൽ ഉടനീളം ഉപയോഗിച്ചിരിക്കുന്നത് എന്നതുകൂടി കണക്കിലെടുത്താൽ ു് ചിഹ്നത്തിന്റെ ആവിർഭാവം ഈ പുസ്തകത്തിലാണെന്ന് പറയാനാകില്ല. 1867-നു മുൻപ് മറ്റാരെങ്കിലുമായിരിക്കാം അത് അവതരിപ്പിച്ചത്. ഇത് ബാസൽ മിഷനാകാനും വഴിയില്ല. കാരണം, 1907ൽ ബാസൽ മിഷൻ പ്രസ്സിൽനിന്ന് വന്ന 'തോബിയാസ് സക്കറിയാസിന്റെ നിഘണ്ടു'വിന്റെ ആമുഖത്തിൽ (തോബിയാസ്

സക്കറിയാസ് 1907:VIII) സംവൃതോകാരം സൂചിപ്പിക്കാൻ ഉപയോഗിക്കുന്ന ൂ് എന്ന രൂപം തെക്കൻ കേരളത്തിൽനിന്ന് ആവിർഭവിച്ചതാണെന്ന പ്രസ്താവനയുണ്ട്.

1867-ലെ ബാസൽ മിഷൻ പുസ്തകത്തിൽനിന്ന് സംവൃതത്തിന്റെ ൂ് എന്ന രൂപം കണ്ടതിനാലും അത് ബാസൽ മിഷന്റെ കണ്ടുപിടുത്തം അല്ല എന്ന് തോബിയാസിന്റെ പ്രസ്താവനയിൽനിന്ന് വ്യക്തമാകുന്നതിനാലും ൂ് എന്ന രൂപത്തിന്റെ കൃത്യമായ ഉൽഭവം അറിയാൻ 1847-നും 1867-നും ഇടയിൽ തെക്കൻകേരളത്തിൽനിന്ന് ഇറങ്ങിയ കൂടുതൽ പ്രസിദ്ധീകരണങ്ങളുടെ സ്കാനുകൾ കിട്ടേണ്ടതുണ്ട്.

സംവൃതോകാരത്തിലവസാനിക്കുന്ന വാക്കുകൾക്കുമാത്രമായിരുന്നു ഗുണ്ടർട്ട് ആദ്യം ചന്ദ്രക്കല ഉപയോഗിച്ചത്. അതിനാകട്ടെ നേരത്തേതന്നെ, സ്പെല്ലിങിൽ കേരളത്തിന്റെ തെക്കും വടക്കുംതമ്മിൽ വ്യത്യാസമുണ്ടായിരുന്നു. ഉദാഹരണത്തിന് ചന്ദ്രക്കലയുടെ ആവിർഭാവത്തിനുമുമ്പ് വടക്ക് ഉലക എന്ന് എഴുതുമ്പോൾ തെക്ക് ഉലകു എന്ന് എഴുതിവന്നിരുന്നു[3]. ഇതിൽ ചന്ദ്രക്കല ഇടാൻ ആരംഭിച്ചപ്പോൾ, അവ യഥാക്രമം, ഉലക് എന്നും ഉലകു് എന്നും ആയിത്തീർന്നു. ഈ വ്യത്യാസം പിൽക്കാലത്ത്, ഇരുപതാം നൂറ്റാണ്ടിന്റെ ആരംഭത്തിൽ, എ.ആർ. രാജരാജവർമ ഉൾപ്പെട്ട ധാരാളം ഭാഷാസംവാദങ്ങൾക്ക് ഇടവരുത്തി (എ.ആർ. രാജരാജവർമ 2006:72-87).

## ചില്ലിന് പകരം ചന്ദ്രക്കല

സംവൃതോകാരചിഹ്നമായാണ് ഗുണ്ടർട്ട് ആദ്യം ചന്ദ്രക്കല ഉപയോഗിച്ചതെങ്കിലും പിന്നീട് അത് മറ്റ് സംഗതികൾക്കും ഉപയോഗിക്കാൻ തുടങ്ങി. ബാസൽ മിഷൻതന്നെയാണ് ചന്ദ്രക്കലയുടെ മറ്റ് ഉപയോഗങ്ങൾക്കും തുടക്കമിടുന്നത്. ലിത്തോഗ്രഫി അച്ചടിയിൽനിന്ന് ലെറ്റർ പ്രിന്റിങ്ങിലേക്ക് മാറുന്നതിലെ സൗകര്യത്തിനായിരുന്നു ഈ മാറ്റങ്ങൾ.

പഴയ മലയാളത്തിലുണ്ടായിരുന്ന ഴ, യ എന്നിവയുടെ ചില്ലുകൾക്ക് പകരമായാണ് ആദ്യം അവർ അതുപയോഗിച്ചത്. 1851-ലെ *മലയാളഭാഷാവ്യാകരണം* ലിത്തോഗ്രാഫ് പതിപ്പിൽ (ഹെർമൻ ഗുണ്ടർട്ട് 1851:3) ഗുണ്ടർട്ട് യ, ഴ എന്നിവയുടെ ചില്ലുകളെ താഴെ കാണുന്നതുപോലെ എഴുതുന്നു:



ഇതേ ചില്ലുകളെ 1872ലെ 'ഗുണ്ടർട്ട് നിഘണ്ടു'വിൽ രേഖപ്പെടുത്തിയിരിക്കുന്നത് കാണുക:

*b.* **Final.**

ൿ k ൺ ṇ ൻ n ṁ=ം m ൕ y ർ r ൽ l ൾ ḷ ഴ് ḻ[1)]

*A Malayalam and English dictionary*. Hermann Gundert, 1872 (ഹെർമൻ ഗുണ്ടർട്ട് 1872:XIII)

1872ലെ നിഘണ്ടുവിൽ ഴ-യുടെ ചില്ലിന് പകരം **ഴ്** എന്നും മ-യുടെ ചില്ലിന് പകരം **മ്** എന്നും എഴുതിയിരിക്കുന്നത് കാണാം. യ-യുടെ ചില്ല് 'ഗുണ്ടർട്ടിന്റെ നിഘണ്ടു'വിൽ കാണുന്നുവെങ്കിലും ആ രൂപം അത്ര പ്രയോഗത്തിലില്ലായിരുന്നിരിക്കാം. അങ്ങനെ ചില ചില്ലുകൾ ചന്ദ്രക്കല ഉപയോഗിച്ചുതന്നെ രേഖപ്പെടുത്താനാരംഭിച്ചു.

ഗുണ്ടർട്ടിന്റെ 1872-ലെ നിഘണ്ടുവിനുംമുമ്പ്, ചന്ദ്രക്കലയുടെ സ്ഥാനമാറ്റവും ഉകാരചിഹ്നത്തിനുമുകളിലുള്ള ചന്ദ്രക്കലയും ആദ്യമായി ദർശിച്ച 1867-ലെ ഗുണ്ടർട്ടിന്റെ *Catechism of Malayalam Grammar* (ലിസ്റ്റൻ ഗാർത്ത്‌വെയിറ്റ് നവീകരിച്ചത്) എന്ന ചോദ്യോത്തരപുസ്തകത്തിൽത്തന്നെയാണ് ചന്ദ്രക്കല ചില്ലിനു പകരമായി ആദ്യമായി ഉപയോഗിച്ചു കാണുന്നത്.

| | | |
|---|---|---|
| (h.) അധികമായ് | ഉപവാക്യം (i.) എന്നതിൻെറ ആഖ്യാത വിശേഷണം | അസ്പഷ്ടം |

1867-ലെ *Catechism of Malayalam Grammar*, പുറം 306 (ഹെർമൻ ഗുണ്ടർട്ട് 1867:306).

ഈ പുസ്തകത്തിലെ, ആയ് എന്നവസാനിക്കുന്ന മുൻവിനയെച്ചരൂപങ്ങളിൽ, യ-യുടെ ചില്ലിന് പകരം, യ-യോടൊപ്പം ചന്ദ്രക്കലയുപയോഗിച്ച് യ-യുടെ കേവലവ്യഞ്ജനം നിർമ്മിക്കുന്നു. വ്യഞ്ജനാക്ഷരത്തിൽനിന്ന് കേവലവ്യഞ്ജനമുണ്ടാക്കാനായുള്ള ചന്ദ്രക്കലയുടെ ഉപയോഗം ആദ്യമായി കാണുന്നത് ഈ പുസ്തകത്തിലാണ്. അങ്ങനെ ഈയൊരു പ്രധാനധർമംകൂടി ചന്ദ്രക്കലയ്ക്ക് ഉണ്ടായി.

വാക്കിനിടയിലുള്ള ഴ-യുടെ ചില്ലിന് പകരമായും 1872-ലെ 'ഗുണ്ടർട്ട് നിഘണ്ടു'വിൽ ചന്ദ്രക്കല ഉപയോഗിക്കുന്നുണ്ട്. ഴ-യിൽ തുടങ്ങുന്ന കൂട്ടക്ഷരങ്ങളിൽ ഉച്ചാരണത്തിൽ ഒരു ഗ്ലോട്ടൽ സ്റ്റോപ്പിന്റെ (താക്കോൽപദസൂചിക കാണുക) ലാഞ്ചനയുണ്ടെങ്കിൽ മാത്രമാണ് ചന്ദ്രക്കലയുപയോഗിച്ച് പിരിച്ച് അതിനെ ഒരു ചില്ലായി എഴുതിയിരിക്കുന്നത്.

കീഴ്ക്കൂറു lower Rāja കീഴ്ക്കൂർ വാഴുന്ന കോയി
മ്മാർ KU.
കീഴ്ജാതി lower caste. കീ. ഒരു പെണ്ണിനെ
വെച്ചു TR. lived with a woman of l. c.
കീഴ്തരം inferior sort.
കീഴ്നാളിൽ in time past. കീ. കഴിക്കുമ്പോലെ,

1872ലെ 'ഗുണ്ടർട്ട് നിഘണ്ടു'വിൽ ഴയിൽ തുടങ്ങുന്ന ചില കൂട്ടക്ഷരങ്ങളെ പിരിക്കാൻ ചന്ദ്രക്കല ഉപയോഗിച്ചിരിക്കുന്നു (ഹെർമൻ ഗുണ്ടർട്ട് 1872:254).

ഇവിടെ പരാമർശിച്ച 1867-ലെയും 1872-ലെയും പുസ്തകങ്ങൾ, ഗുണ്ടർട്ട് സ്വദേശത്തേക്ക് മടങ്ങിയതിനു (1859-ൽ) ശേഷം പ്രസിദ്ധീകരിക്കപ്പെട്ടവയാണെന്ന് പ്രത്യേകം ശ്രദ്ധിക്കേണ്ടതാണ്. ഇവിടെ ചന്ദ്രക്കലയിട്ട് കാണിച്ചിരിക്കുന്ന ഉദാഹരണങ്ങളിലെല്ലാം, അതാത് ലിപികളുടെ ചില്ലുകളായിരിക്കാം ഗുണ്ടർട്ട് കൈയെഴുത്തിൽ ഉപയോഗിച്ചത്. ഈ പുസ്തകങ്ങൾ പ്രസിദ്ധീകരിച്ച ബാസൽ മിഷന്റെ എഡിറ്റർമാരായിരിക്കണം പ്രയോഗം കുറഞ്ഞ ഈ ചില്ലുകളെ ചന്ദ്രക്കല രൂപത്തിലേക്ക് മാറ്റിയത്.

പത്തൊമ്പതാം നൂറ്റാണ്ടിന്റെ അവസാനത്തിലും, സംവൃതോകാരത്തിനോ കൂട്ടക്ഷരത്തിനോ ചന്ദ്രക്കലയെ ഉപയോഗപ്പെടുത്താത്ത മധ്യകേരളത്തിലെ ചില അച്ചുകൂടങ്ങൾ യ-യുടെ കേവലവ്യഞ്ജനം രേഖപ്പെടുത്തുന്നതിനായി ചന്ദ്രക്കലയെ ആശ്രയിച്ചിരുന്നു. തൃശ്ശൂർ വിദ്യാവിനോദിനി പ്രസിൽ അച്ചടിച്ച *ഹാംലറ്റ് നാടകം* (1896), തൃശ്ശൂർ കേരളകല്പദ്രുമം പ്രസിൽ അച്ചടിച്ച *ജാനകീപരിണയം നാടകം* (1888) എന്നിവ ഇതിന് ഉദാഹരണങ്ങളാണ്.

ഹാം.— അങ്ങിനെയാണ് നിങ്ങൾ നിങ്ങടെ ഭർത്താക്കന്മാരെ
സ്വീകരിക്കേണ്ടത്. ആ! തുടങ്ങു. നരഹത്തിക്കാരൻ, ഗോ
ഷ്ഠികാട്ടുന്നതൊക്ക മതിയാക്കു ആ വരു.
* "കരയുംകരടംപ്രതിക്രിയക്കായ്
കറവെച്ചുൽക്കടമായ്ക്കരഞ്ഞിടുന്നു" 175

1896-ൽ തൃശ്ശൂർ വിദ്യാവിനോദിനി പ്രസിൽ അച്ചടിച്ച *ഹാംലറ്റ് നാടകം*. പുറം 100.

## ചില്ലില്ലാത്ത കേവലവ്യഞ്ജനങ്ങൾ സൂചിപ്പിക്കാൻ

ചില്ലില്ലാത്ത വ്യഞ്ജനങ്ങളുടെ കേവലവ്യഞ്ജനാവസ്ഥ സൂചിപ്പിക്കുന്നതിന് ചന്ദ്രക്കല ഉപയോഗിക്കാൻ തുടങ്ങുന്നതും ബാസൽ മിഷൻ തന്നെയാണ്. കേവലവ്യഞ്ജനത്തിനായി വ്യഞ്ജനത്തിനു മുകളിൽ

കുത്തിട്ടാൽ മതിയെന്നാണല്ലോ ബെയിലിയും ഗുണ്ടർട്ടും മുൻപേ പറഞ്ഞിട്ടുള്ളത്. എന്നാൽ ഗുണ്ടർട്ടിന്റെ 1851-ലെ 'വ്യാകരണപുസ്തക'ത്തിൽ കുത്തിട്ട്/വെട്ടിട്ട് എഴുതിയവയെല്ലാം 1868-ലെ ലെറ്റർ പ്രസ് പ്രിന്റിങ്ങിൽ ബാസൽ മിഷനിലെ എഡിറ്റർമാർ ചന്ദ്രക്കലയാക്കി മാറ്റി. ഗുണ്ടർട്ടിന്റെ മടക്കത്തിനുശേഷമുള്ള പുസ്തകമാണ് ഇതും.



ഗുണ്ടർട്ടിന്റെ 1851-ലെയും 1868-ലെയും വ്യാകരണപുസ്തകങ്ങളുടെ താരതമ്യം. ലിത്തോഗ്രാഫിക് പതിപ്പിൽ കേവലവ്യഞ്ജനത്തിനായി മീത്തലെ കുത്ത് ഉപയോഗപ്പെടുത്തിയിരുന്നത് (ഹെർമൻ ഗുണ്ടർട്ട് 1851:12) 1868-ലെ ലെറ്റർ പ്രിന്റിങ്ങിൽ ചന്ദ്രക്കലയായി മാറിയിരിക്കുന്നു (ഹെർമൻ ഗുണ്ടർട്ട് 1868:12).

## കുഞ്ഞുവട്ടവും കൂട്ടക്ഷരം പിരിക്കലും

ചന്ദ്രക്കല ഉപയോഗിച്ച് കൂട്ടക്ഷരങ്ങളെ പിരിച്ചെഴുതുന്നത് വർത്തമാനകാലത്ത് ഏറെ പ്രചാരത്തിലുള്ള രീതിയാണ്. അച്ചടിയിൽ അച്ചുകളുടെ എണ്ണം ലാഭിക്കാമെന്നതിനാൽ ഈ രീതിക്ക് പ്രചാരമേറുകയും ചെയ്തു.

### കുഞ്ഞുവട്ടം

ഇന്നത്തെ അച്ചടിയിൽ, കൂട്ടക്ഷരത്തിലെ ഘടകവ്യഞ്ജനങ്ങളിൽ ആദ്യത്തേതിനുമുകളിൽ ചന്ദ്രക്കലയുപയോഗിച്ച് അതിന്റെ കേവലവ്യഞ്ജനത്തെ കാണിച്ചുകൊണ്ടാണല്ലോ അതിനെ പിരിക്കുന്നത്. ഇങ്ങനെ കേവലവ്യഞ്ജനം സൂചിപ്പിക്കുന്നതിന് ചന്ദ്രക്കലയ്ക്ക് മുൻപേ മറ്റൊരു ചിഹ്നം പത്തൊമ്പതാം നൂറ്റാണ്ടിന്റെ രണ്ടാം പകുതിമുതൽ ഇരുപതാം നൂറ്റാണ്ടിന്റെ തുടക്കംവരെ മലയാള അച്ചടിയിൽ പ്രചാരത്തിലിരുന്നു. വ്യഞ്ജനത്തിനു മുകളിൽ (ഇന്നത്തെ ചന്ദ്രക്കലയിടുന്ന സ്ഥാനത്ത്) ഒരു ചെറിയ വൃത്തമിടുന്ന രീതിയാണിത്. ഈ ചിഹ്നത്തെ നമുക്ക് **കുഞ്ഞുവട്ടം** എന്ന് വിളിക്കാം. ഗുണ്ടർട്ട് പറഞ്ഞ മീത്തലെ കുത്ത് പരിഷ്കരിക്കപ്പെട്ടോ തമിഴിലെ കൂട്ടക്ഷരം പിരിക്കാനുപയോഗിക്കുന്ന പുള്ളിയിൽനിന്നോ അറബിമലയാളത്തിലെ സുക്കുണിൽനിന്നോ പ്രചോദമുൾക്കൊണ്ടായിരിക്കാം ഈ ചിഹ്നം ഉപയോഗത്തിൽ വന്നത്.

## കുഞ്ഞുവട്ടം കേവലവ്യഞ്ജനം സൂചിപ്പിക്കാൻ

1863-ലെ ജോർജ് മാത്തന്റെ *മലയാഴ്മയുടെ വ്യാകരണ*ത്തിൽ ഈ കുഞ്ഞുവട്ടം കാണാം. ജോർജ് മാത്തനു മാതൃകയായത് തമിഴിലെ പുള്ളിയാകാനാണ് സാദ്ധ്യത.


foreign words which ended in certain consonants, as
വാക്കു, 'വാക്,' മനസ്സു, 'മനസ്,' സമ്പത്തു, 'സമ്പൽ,' ദ്രാവിഡ

1863-ലെ *മലയാഴ്മയുടെ വ്യാകരണം*, പേജ് 11, റവ: ജോർജ് മാത്തൻ, സി.എം.എസ്. പ്രസ്സ്.

എന്നാൽ വാക്കിനൊടുവിൽ കേവലവ്യഞ്ജനം സൂചിപ്പിക്കുകമാത്രമായിരുന്നു ജോർജ് മാത്തന്റെ ഈ കുഞ്ഞുവട്ടത്തിന്റെ ഉദ്ദേശ്യം[4]. കൂട്ടക്ഷരം പിരിക്കാൻ അദ്ദേഹം ഇതുപയോഗിച്ചിട്ടില്ല.

## കുഞ്ഞുവട്ടം കൂട്ടക്ഷരം പിരിക്കാൻ

കുഞ്ഞുവട്ടത്തിന്റെ ഉപയോഗം കൂട്ടക്ഷരം പിരിക്കുക എന്നുള്ളതിലേക്ക് നീട്ടുന്നതിന്റെ ഒരു ഉദാഹരണം 1867-ൽ നാദാപുരത്തെ ജനരഞ്ജിനി അച്ചുകൂടം പുറത്തിറക്കിയതും മലയാളലിപിയിൽ അച്ചടിച്ചതുമായ *ഖാണ്ഡവദാഹം* എന്ന സംസ്കൃതപുസ്തകത്തിൽ കാണാം.



1867-ൽ പുറത്തിറങ്ങിയ *ഖാണ്ഡവദാഹം* എന്ന പുസ്തകത്തിലെ കുഞ്ഞുവട്ടത്തിന്റെ ഉപയോഗം (കടത്തനാട്ട് ശങ്കരവർമ 1867:൨൦ (20)).

അച്ച് ലാഭിക്കാൻവേണ്ടി കൂട്ടക്ഷരങ്ങളെ പിരിക്കണം എന്ന അഭിപ്രായമുള്ളയാളായിരുന്നു 'മലയാളമനോരമ' സ്ഥാപകനായ കണ്ടത്തിൽ വർഗീസ് മാപ്പിള. 1887ൽ നസ്രാണി ദീപിക പത്രാധിപകർക്ക് എഴുതിയ *മലയാള മുദ്രാക്ഷരങ്ങൾ* എന്ന തലക്കെട്ടിലുള്ള കത്തിൽ തമിഴ് രീതിയിൽ കുത്ത് ഉപയോഗിച്ച് കൂട്ടക്ഷരം പിരിച്ച് അച്ചടി എളുപ്പമാക്കുന്നതിനെപ്പറ്റി കണ്ടത്തിൽ വർഗീസ് മാപ്പിള പറയുന്നുണ്ട് (കണ്ടത്തിൽ വർഗീസ് മാപ്പിള 1887). 1890ൽ മനോരമയുടെ ആദ്യത്തെ പതിപ്പിൽതന്നെ അദ്ദേഹം ഈ രീതി പരീക്ഷിക്കുന്നുമുണ്ട്. കുഞ്ഞുവട്ടംതന്നെയാണ് കൂട്ടക്ഷരം പിരിക്കാനായി അദ്ദേഹം ഉപയോഗിച്ചിരുന്നത് (എ.ഡി. ഹരിശർമ്മ 1951:168).

മലയാളം റിസേർച്ച് ജേണൽ
വാല്യം 7, ലക്കം 2
മെയ്-ഓഗസ്റ്റ് 2014


പലതരം കരിശുകളും കൊന്തകളും
കണ്ണാടിച്ചില്ലിട്ടപലതരം തങ്കവണ്ണപ്പുസ് കികൾ
ഇംഗ്ലീഷ് ഔഷധങ്ങൾ
പി. പാപ്പികമ്പനിയാര

'മലയാള മനോരമ'യുടെ 1890 മാർച്ച് 22-നിറങ്ങിയ ആദ്യപതിപ്പിൽ കുഞ്ഞുവട്ടമുപയോഗിച്ച് കൂട്ടക്ഷരം പിരിക്കുകയും കേവലവ്യഞ്ജനം സൂചിപ്പിക്കുകയും ചെയ്യുന്നു. **തങ്കവണ്ണപ്പസ്കികൾ, ഇംഗ്ലീഷ്** എന്നീ വാക്കുകൾ കാണുക.

ഴ-യുടെയും യ-യുടെയും ചില്ലുകൾക്ക് പകരമായും കോഴിക്കോട് സ്പെക്റ്റേറ്റർ പ്രസ്സും (1903-ൽ) മറ്റും കുഞ്ഞുവട്ടം ഉപയോഗിക്കുന്നുണ്ട് (കുക്കണിയൾ 1903:1).

കുഞ്ഞുവട്ടമുപയോഗിച്ച് എല്ലാ കൂട്ടക്ഷരങ്ങളെയും തമിഴ് രീതിയിൽ പിരിച്ചെഴുതിക്കൊണ്ടുള്ള പരീക്ഷണവും 'മലയാള മനോരമ' ഇക്കാലത്ത് നടത്തിയിരുന്നു. ഉദാഹരണം "കൊട്ടാരത്തിൽ ശങ്കുണ്ണി" (എ.ഡി. ഹരിശർമ്മ 1951:169) എന്ന രീതിയിൽ ഉള്ള എഴുത്ത്. ഈ രീതി ഏറെ വിമർശിക്കപ്പെട്ടതിനാൽ പിന്നീട് പിൻവലിക്കപ്പെട്ടു. എന്നാൽ പതിറ്റാണ്ടുകൾക്കു ശേഷം ടൈപ്പ് റൈറ്ററിൽ ചന്ദ്രക്കല ഉപയോഗിച്ച് ഈ രീതിയിൽ തന്നെയാണ് കൂട്ടക്ഷരം പിരിച്ചത്.

## കുഞ്ഞുവട്ടത്തിന്റെയും ചന്ദ്രക്കലയുടെയും സഹവർത്തിത്വം

പത്തൊമ്പതാം നൂറ്റാണ്ടിന്റെ അവസാനദശകത്തിൽ 'മലയാള മനോരമ'യടക്കമുള്ള പല അച്ചുകൂടങ്ങളും ചന്ദ്രക്കലയെ സംവൃതോകാരം സൂചിപ്പിക്കുന്നതിനും കുഞ്ഞുവട്ടത്തെ കേവലവ്യഞ്ജനം കാണിക്കുന്നതിനുമായി ഉപയോഗിച്ചു (കൊടുങ്ങല്ലൂർ കുഞ്ഞിക്കുട്ടൻ തമ്പുരാൻ 1892:2-4) (കടത്തനാട്ട് ഉദയവർമ 1897:IV).


ർണ്ണവിവരം കിട്ടീട്ടില്ലെന്ന സ്പഷ്ടമാണല്ലൊ. ക
ജ്ജൻമാന്യാരുടെ ചരിത്രം പ്രസിദ്ധപ്പെടുത്താകയാലും
വിശേഷിച്ചു് ഒരം അവസരം സംശയഗ്രസ്തമാകയാ

1897-ൽ നാദാപുരം ജനരഞ്ജിനി അച്ചുകൂടം പുറത്തിറക്കിയ *അംബരീഷചരിതത്തിൽ* (കടത്തനാട്ട് ഉദയവർമ 1897:IV) കുഞ്ഞുവട്ടം കേവലവ്യഞ്ജനത്തിനും ചന്ദ്രക്കല സംവൃതോകാരത്തിനുമെന്ന് വ്യക്തമായി വേർതിരിച്ചുപയോഗിച്ചിരിക്കുന്നു.

## വ്യവസ്ഥയില്ലായ്മ

കുറച്ചുകാലം കുഞ്ഞുവട്ടവും ചന്ദ്രക്കലയും ഒരേ സമയം ഒരേ ധർമത്തിനു വേണ്ടി പ്രയോഗിക്കപ്പെട്ടിരുന്നു. സംവൃതോകാരത്തിനും കേവലവ്യഞ്ജനത്തിനായും കുഞ്ഞുവട്ടംതന്നെ ഉപയോഗിക്കുന്ന ഉദാഹരണം താഴെ:


ഗൽഗദവതീംതൊണ്ടയ്യു് ഇടച്ചുയൊട്ടക്കൂടി യവാം.

കഥമപി സഖി ക്രീഡാ കൊപാൽ് വ്രജേതി മയോദിതെ

1893-ലെ *ശ്രീ അമരുകശതക*ത്തിൽ സംവൃതോകാരത്തിനും കേവലവ്യഞ്ജനത്തിനുംവേണ്ടി കുഞ്ഞുവട്ടം തന്നെ ഉപയോഗിച്ചിരിക്കുന്നു (കേരളവർമ 1893:൧൪ (14)).

തിരിച്ച്, കേവലവ്യഞ്ജനത്തിനായി ചന്ദ്രക്കലയും കുഞ്ഞുവട്ടവും ഇടകലർത്തി ചില പ്രസ്സുകൾ ഉപയോഗിച്ചിരുന്നു.


സ, സൃഷ്ടികാമനയാൽ- തച്ച്വ ന്നമിതിഗോചര
യായ്ജഡയാം പ്രകൃതി, പരങ്കലേതന്നെ- സപ്ര
പഞ്ചനായജീവനു. ര. പാപാമിയിൽനിന്നും മേൽനില്ക്കയാൽ 'തസ്യ
ഉദിതിനാമ' എന്ന വാക്യത്തിൽ 'ഉമ്' എന്ന പേർ മുതലായു ധമ്മങ്ങ

1906-പ്രസിദ്ധീകരിച്ച *കണ്ഠാമൃത*ത്തിലെ പേജ് 3-ൽ ചന്ദ്രക്കലയും കുഞ്ഞുവട്ടവും കേവലവ്യഞ്ജനത്തിനുവേണ്ടി ഉപയോഗിച്ചിരിക്കുന്നു (നീലകണ്ഠതീർത്ഥർ 1906:3).

കുറഞ്ഞത് 1914 വരെയെങ്കിലും 'മലയാള മനോരമ'യും ഇങ്ങനെ ചന്ദ്രക്കലയും കുഞ്ഞുവട്ടവും ഇടകലർത്തി ഉപയോഗിച്ചിരുന്നു.


രായ അഡ്മിറൽ ഫിഷർ, വിൽസൻ,
ചീമ്സ് ഫോർഡ്ഡ് ഇള്ള ഇവരെ നാമ

1914 സെപ്റ്റംബർ 12-ലെ 'മലയാള മനോരമ' പത്രത്തിൽ കുഞ്ഞുവട്ടം ഉപയോഗിച്ചിരിക്കുന്നു (മലയാളമനോരമ 1914:1).

കേവലവ്യഞ്ജനം കാണിക്കുന്നതിന് ചന്ദ്രക്കല ഉപയോഗിക്കരുതെന്നും അതിന് കുഞ്ഞുവട്ടം തന്നെ ഉപയോഗിക്കണമെന്നുമായിരുന്നു കണ്ടത്തിൽ വർഗീസ് മാപ്പിളയുടെ രീതി. ഈ ചിഹ്നങ്ങളുടെ ഉപയോഗത്തിലുള്ള വ്യവസ്ഥയില്ലായ്മയെക്കുറിച്ച് *മലയാളമച്ചടി* എന്ന ലേഖനത്തിൽ അദ്ദേഹം പരിതപിക്കുന്നുണ്ട് (എ.ഡി. ഹരിശർമ്മ 1951:XVII).

അങ്ങനെ കുഞ്ഞുവട്ടത്തിന്റെ ഉപയോഗത്തിൽ ഒരു വ്യവസ്ഥയില്ലായ്മ ഇക്കാലത്ത് നിലനിന്നിരുന്നു എന്നു പറയാം. കുഞ്ഞുവട്ടത്തിന്റെ തിരസ്കരണത്തിന് ഈ അവ്യവസ്ഥ ഒരു കാരണമായിരുന്നിരിക്കാം. അങ്ങനെ കാലക്രമേണ കുഞ്ഞുവട്ടം പൂർണമായും അപ്രത്യക്ഷമായി.

മലയാളം റിസേർച്ച് ജേണൽ
വാല്യം 7, ലക്കം 2
മെയ്-ഓഗസ്റ്റ് 2014

## ചന്ദ്രക്കല കുഞ്ഞുവട്ടത്തിന്റെ സ്ഥാനം ഏറ്റെടുക്കുന്നു

ജോർജ് മാത്തനും ജനരഞ്ജിനി അച്ചുകൂടവും, വർഗ്ഗീസ് മാപ്പിളയും ഒക്കെ ഉപയോഗിച്ച ഈ കുഞ്ഞുവട്ടം പത്തൊമ്പതാം നൂറ്റാണ്ടിന്റെ അന്ത്യത്തോടെ ചന്ദ്രക്കലയ്ക്ക് വഴിമാറി.

ഇപ്പോൾ കിട്ടിയിരിക്കുന്ന തെളിവ് വെച്ച് 1896-ലോ അതിനുമുമ്പോ കൂട്ടക്ഷരം പിരിക്കാൻ കുഞ്ഞുവട്ടം ഉപേക്ഷിച്ച് ചന്ദ്രക്കല ഉപയോഗിച്ചു തുടങ്ങിയതായി കാണാം. ആദ്യം അത് പാശ്ചാത്യദേശങ്ങളിലെ പേരുകളും മറ്റും ലിപിമാറ്റം (transliteration) ചെയ്യുമ്പോൾ വരുന്ന പ്രയോഗത്തിലില്ലാത്ത കൂട്ടക്ഷരങ്ങളെ പിരിക്കുന്നതിനായിരുന്നു.


ലത്തിൻഭാഷ തന്നാലേ പഠിപ്പാൻ തുടങ്ങി. ആ
ൃനഗരമാകുന്ന സ്തുത്ഗാത്ത് പട്ടണത്തിലേ ഒരു

1896-ലെ *ഗുണ്ടർത്ത് പണ്ഡിതരുടെ ജീവചരിത്രം*, ബാസൽ മിഷൻ, മംഗലാപുരം. പേജ് 3.

എന്നാൽ കാലക്രമേണ മലയാളവാക്കുകളിലെ കൂട്ടക്ഷരങ്ങളെ പിരിക്കാനും ചന്ദ്രക്കല ഉപയോഗിക്കാൻ ആരംഭിച്ചു.


കേശവപിള്ളഅവർകൾ, പരിഷ്കാരതൽപരന്മാരായ തിരുവിതാംക്രൂ
ാജാക്കൻമാരുടെ ഭാഷാസ്നേഹത്തേയും ലൌകികപരിജ്ഞാനത്തേയും പ്ര

മലയാള വാക്കുകളിലെ കൂട്ടക്ഷരം പിരിക്കൽ. 1901-ലെ *സുഭാഷിതരത്നാകരം*, കെ.സി.കേശവപിള്ള, കേരളഭൂഷണം അച്ചുകൂടം, കൊല്ലം പറവൂർ (കെ.സി. കേശവപിള്ള 1901:X)

# സമകാലിക ഉപയോഗം

സംവൃതോകാരത്തെയും കേവലവ്യഞ്ജനത്തെയും സൂചിപ്പിക്കുകതന്നെയാണ് മലയാള എഴുത്തിൽ ചന്ദ്രക്കലയ്ക്ക് ഇപ്പോഴുള്ള പ്രധാന ഉപയോഗങ്ങൾ. എങ്കിലും ഒരു ജീവി അതിന്റെ അവയവങ്ങൾക്ക് പുതിയ ഉപയോഗങ്ങൾ കണ്ടുപിടിക്കുമ്പോലെ, മലയാളവും ചന്ദ്രക്കലയെ പുതിയ കാര്യങ്ങൾക്കായി ഉപയോഗപ്പെടുത്തുന്നുണ്ട്. ഉദാഹരണത്തിന്, പാച്ചു മൂത്തതിന്റെ *കേരള ഭാഷാവ്യാകരണം* എന്ന പുസ്തകം 1981ൽ പ്രഭാകര വാരിയർ പുനഃപ്രസിദ്ധീകരിച്ചതിൽ അനുനാസികീകൃതമാണെന്ന് (nasalized vowel) (http://en.wikipedia.org/wiki/Nasal_vowel) കാണിക്കാൻ സ്വരചിഹ്നത്തിനുമുകളിൽ ചന്ദ്രക്കല ഇടുന്നുണ്ട്.


ആ്
എന്റെ അഭിപ്രായം നിങ്ങളെ ഗ്രഹിപ്പിക്കുന്നു എന്ന
തോന്നിപ്പിക്കുന്നു—
ആ്, പൊട്ടെ. പോകുന്നാതിന്നു അഭിപ്രായ
മെന്നർത്ഥം.

*കേരള ഭാഷാവ്യാകരണം*, പാച്ചു മൂത്തത്, 1981-ൽ കെ പ്രഭാകര വാരിയർ പുനഃപ്രസിദ്ധീകരിച്ചത്, പേജ് 50.

ഇതിനു പുറമേ ഗ്രാമ്യഭാഷകാണിക്കുന്നതിനായും ചന്ദ്രക്കല ഉപയോഗിക്കുന്നുണ്ട്. വാക്കിന്റെ സ്റ്റാൻഡേഡ് സ്പെല്ലിങ്ങിൽ സ്വതേയുള്ള സ്വരം മാറ്റി പകരം സംവൃതോകാരം വെച്ച് ഗ്രാമ്യമാക്കുകയാണ് ഉദ്ദേശ്യം. പ്രത്യേക രീതിയിൽ ആണ് അത് സംഭവിക്കുന്നത്. എ്ന്നാ എന്നെഴുതുമ്പോൾ, എന്നാ എന്ന സ്റ്റാൻഡേഡ് സ്പെല്ലിങ്ങിൽ പറഞ്ഞിരിക്കുന്ന എ-യ്ക്കു പകരം വാക്കിന്റെ ഉച്ചാരണം തുടങ്ങുന്നത് സംവൃതോകാരത്തിൽ ആണെന്ന് സൂചിപ്പിക്കുകയാണ്. ഇങ്ങനെ ഒരേ സമയം വാക്കിന്റെ സ്റ്റാൻഡേഡ് സ്പെല്ലിങ്ങും വ്യത്യസ്തമായ ഉച്ചാരണവും സൂചിപ്പിക്കുന്നു.


ഖസാക്കിന്റെ ഇതിഹാസം

"തളന്നോ?" കാരണവർ ചോദിച്ചു.
"ല്യ."
"എ്ന്തോ നെനച്ച് ന്ന്നൂ, ല്ലേ?"
"ഓ, ഒന്നൂല്യ."
കാരണവർ ചിരിച്ചു.
"എ്ന്നാ നടക്കീ,ങ്കുട്ടീ."
വീണ്ടും ഇറക്കമാണ്. അതു കഴിഞ്ഞാൽ ഒ

ഗ്രാമ്യഭാഷകാണിക്കാനായുള്ള ചന്ദ്രക്കലയുടെ ഉപയോഗം.

അറബി വാക്കുകളിൽ വാക്കിനിടയിൽ സ്വതന്ത്ര സംവൃതോകാരം കാണിക്കാനുള്ള ചന്ദ്രക്കലയുടെ ഉപയോഗം പുതിയതാണ്. അ-യ്ക്കു മുകളിൽ ചന്ദ്രക്കലയിട്ടാണ് പൊതുവേ ഇത് സൂചിപ്പിക്കുന്നത്.


മഅ്ദനി മോചിതനായി

അറബിവാക്കുകൾ മലയാളത്തിൽ എഴുതുമ്പോൾ സ്വതന്ത്രസംവൃതോകാരത്തിനായി അ-യ്ക്കു മുകളിൽ ചന്ദ്രക്കല ഉപയോഗിക്കുന്നു.

അതുപോലെ വാക്കുകൾക്കിടയിൽ ഗ്ലോട്ടൽ സ്റ്റോപ്പ് (glottal stop) സൂചിപ്പിക്കാനും ചന്ദ്രക്കലയുപയോഗിക്കുന്നുണ്ട്. ഉദാഹരണത്തിന് അറബ്ബസ്സാർ, അബ്ബാസ് എന്നീ രണ്ടുവാക്കുകളിൽ ബ്ബ, ബ്ബ എന്നിവ തമ്മിലുള്ള ഉച്ചാരണവ്യത്യാസം ശ്രദ്ധിക്കുക.

## സംവൃതോകാരത്തിനും കേവലവ്യഞ്ജനത്തിനും വ്യത്യസ്ത ചിഹ്നങ്ങൾ

സംവൃതോകാരവും കേവലവ്യഞ്ജനം സൂചിപ്പിക്കലും ആണ് ചന്ദ്രക്കലയുടെ ഇപ്പോഴത്തെ വ്യാപകമായ ഉപയോഗമെങ്കിലും ഇതിനു രണ്ടിനും വ്യത്യസ്ത ചിഹ്നങ്ങൾ ഉപയോഗിക്കണം എന്ന വാദം പണ്ടു മുതലേ ഉണ്ട്. ഇതിന്റെ ഭാഗമായാണ് പത്തൊൻപതാം നൂറ്റാണ്ടിന്റെ അവസാനത്തിൽ

ചിലർ സംവൃതോകാരം സൂചിപ്പിക്കാൻ ചന്ദ്രക്കലയും കേവലവ്യഞ്ജനത്തിന് കുഞ്ഞുവട്ടവും ഉപയോഗിച്ചത്. എ.ആർ. രാജരാജവർമ ഇവയ്ക്കായി യഥാക്രമം ഉകാരചിഹ്നത്തിനുപരിയായുള്ള ചന്ദ്രക്കലയും ( ു് ) വെറും ചന്ദ്രക്കലയും ( ് ) നിഷ്കർഷിക്കുന്നു.

1971-ലെ ലിപിപരിഷ്കരണത്തിനുശേഷം സംവൃതോകാരത്തിനും കേവലവ്യഞ്ജനം സൂചിപ്പിക്കുന്നതിനും വ്യത്യസ്ത ചിഹ്നങ്ങൾ ഉപയോഗിക്കുന്ന രീതി മലയാളം അച്ചടിയിൽ നിന്ന് (പ്രത്യേകിച്ച് പുതിയ ലിപി ഉപയോഗിച്ചുള്ള അച്ചടി) ഏതാണ്ട് പൂർണമായും അപ്രത്യക്ഷമായി. ഈ ധർമങ്ങൾ വ്യത്യസ്തമായതുകൊണ്ട് വ്യത്യസ്തചിഹ്നങ്ങൾ ഉപയോഗിക്കണം എന്ന് ഇന്നും വാദങ്ങളുയരുന്നുണ്ട്. അതിനായി ു്, ് എന്നിവ യഥാക്രമം നിർദ്ദേശിക്കപ്പെടുന്നു. എന്നാൽ പുതിയലിപിയിൽ വേറിട്ടെഴുതുന്ന ു്-ന് ഭംഗി കുറവുള്ളതിനാൽ അത് അധികം പ്രയോഗത്തിലില്ല. അതിനുപകരം ൌ എന്ന ചിഹ്നം പ്രചാരത്തിലുള്ള ലോഹിത് (https://bugzilla.redhat.com/show_bug.cgi?id=1013183), രഘു മലയാളം (http://savannah.nongnu.org/bugs/?36549), എന്നീ പുതിയലിപി ഫോണ്ടുകളിൽ കുറച്ചുവർഷങ്ങൾ ഉൾക്കൊള്ളിക്കപ്പെട്ടിരുന്നു.

## ഉപസംഹാരം

ഈ പ്രബന്ധത്തെ ഇങ്ങനെ ഉപസംഹരിക്കാം: സംവൃതോകാരം സൂചിപ്പിക്കുന്നതിനായി ഹെർമൻ ഗുണ്ടർട്ടാണ് ചന്ദ്രക്കല എന്ന ചിഹ്നം മലയാളത്തിൽ അവതരിപ്പിച്ചത്; ഇക്കാര്യത്തിൽ അദ്ദേഹത്തെ ജോസഫ് പീറ്റിനെപ്പോലുള്ളവരും വടക്കൻ കേരളത്തിൽ നിലനിന്നിരുന്ന എഴുത്തുരീതിയും സ്വാധീനിച്ചു.

ചന്ദ്രക്കലയും അതിന്റെ വിവിധ ഉപയോഗങ്ങളുമായി ബന്ധപ്പെട്ട വിവിധചിഹ്നങ്ങളുടെ പരിണാമവും ഈ പ്രബന്ധത്തിൽ പരാമർശിച്ചത് സംക്ഷിപ്തരൂപത്തിൽ ഒരു പട്ടികയാക്കിയിരിക്കുന്നത് അടുത്ത താളിൽ കാണുക. (പതിനേഴ് പതിനെട്ട് നൂറ്റാണ്ടുകളിലെ പരിവർത്തനകാലഘട്ടത്തെ മലയാളത്തെ ഗ്രന്ഥമലയാളം എന്ന പേരിൽ ചില സ്രോതസുകളിൽ പരാമർശിക്കുന്നതനുസരിച്ചാണ് ഗ്രന്ഥമലയാളം എന്ന തലക്കെട്ട് പട്ടികയിൽ നൽകിയിരിക്കുന്നത്. പതിനെട്ടാം നൂറ്റാണ്ടിന്റെ ആദ്യപകുതിവരെയുള്ള രചനകൾ (ഉദാ: ഹോർത്തുസ് മലബാറിക്കസ്, അർണോസ് പാതിരിയുടെ രചനകൾ) ഇക്കൂട്ടത്തിൽ ഉൾപ്പെടുത്തുന്നു. ഗ്രന്ഥമലയാളം എന്നു പറയുമെങ്കിലും ആധുനികമലയാളലിപിയുമായാണ് ഈ എഴുത്തിന് ഏറ്റവും സാമ്യമുള്ളത്.)

| ലിപി | കാലഘട്ടം | ഉപയോഗം | | |
|---|---|---|---|---|
| | | കേവലവ്യഞ്ജനം | ചില്ലുകൾ | സംവൃതോകാരം |
| ഗ്രന്ഥലിപി | 1700-കൾക്ക് മുമ്പ് | ε ചിഹ്നം, വ്യഞ്ജനം മുകളിലേക്ക് നീട്ടൽ | | ചിഹ്നമില്ല |
| ഗ്രന്ഥ മലയാളം | | ചിഹ്നമില്ല | ചില്ലുകൾ (എണ്ണം തിട്ടമില്ല) | അകാരാന്തം |
| | 1700-കൾ | അർണോസ് പാതിരിയുടെ വെട്ടുകൾ, ഇന്നത്തെ ചില്ലുകൾ ഏകദേശം അതേ രൂപത്തിൽ കാണുന്നു. | | സംവൃതോകാരം ഹ്രസ്വ-അകാരമായും അകാരാന്തം ദീർഘമിട്ടും വേർതിരിച്ചു. |
| മലയാളം | 1850-കൾക്ക് മുമ്പ് | ബെഞ്ചമിൻ ബെയിലിയുടെ മീത്തൽ, ഗുണ്ടർട്ടിന്റെ മീത്തലെ കുത്ത് | ക്, ൺ, ൻ, ൾ, ൽ, ർ എന്നിവക്കുപുറമേ ഴ, യ എന്നിവയുടെ ചില്ലുകളും മ-യുടെ ചില്ല് അപൂർവമായും കാണുന്നു | അകാരാന്തരീതി നിലനിൽക്കുന്നു. ബെഞ്ചമിൻ ബെയിലിയുടെ ഗ്രേവ് പരീക്ഷണം. ഗുണ്ടർട്ട് ചന്ദ്രക്കല അവതരിപ്പിക്കുന്നു. |
| | 1850 - 1900 | കേവല വ്യഞ്ജനത്തിനായി കുഞ്ഞുവട്ടം അവതരിപ്പിക്കപ്പെട്ടു. | പ്രധാനമായും ൺ, ൻ, ൾ, ൽ, ർ എന്നീ ചില്ലുകൾ. ക് എന്ന ചില്ല് വിരളം. ചന്ദ്രക്കലയും കുഞ്ഞുവട്ടവും പ്രയോഗം കുറഞ്ഞ ചില്ലുകൾക്ക് പകരമായി ഉപയോഗിക്കപ്പെടുന്നു. | പ്രധാനമായും ചന്ദ്രക്കല തുടർന്നുപോന്നു. ഉകാരചിഹ്നോപരിയായ ചന്ദ്രക്കല ( ു് ) എന്ന ചിഹ്നം ആവിർഭവിച്ചു. തെക്ക് ഉകാരാന്തരീതിയും അപൂർവമായി അകാരാന്ത രീതിയും കാണുന്നു. |
| | 1900 - 1971 | കുഞ്ഞുവട്ടം ചന്ദ്രക്കലയ്ക്ക് വഴിമാറി. | ൺ, ൻ, ൾ, ൽ, ർ എന്നീ ചില്ലുകൾ മാത്രം. ക് എന്ന ചില്ല് വിരളമായി ഉപയോഗിക്കപ്പെടുന്നു. | 1. അകാരന്ത രീതി പൂർണമായി അവസാനിച്ചു.<br>2. ഉകാരാന്തരീതി ഏതാണ്ട് അവസാനിച്ചു.<br>3. ചന്ദ്രക്കലയും ഉകാരചിഹ്നോപരിയായ ചന്ദ്രക്കലയും |
| | ആധുനികം | ചന്ദ്രക്കല | | 1. പുതിയ ലിപിയിൽ ചന്ദ്രക്കല മാത്രം.<br>2. ഉകാരചിഹ്നോപരിയായ ചന്ദ്രക്കല ( ു് ) പഴയ ലിപിയിലുള്ള ചില പുസ്തകങ്ങളിൽ കാണുന്നുണ്ട്.<br>3. ഓൺലൈൻ രചനകളിലും ചന്ദ്രക്കലയാണ് ഭൂരിപക്ഷമെങ്കിലും ഉകാരചിഹ്നോപരിയായ ചന്ദ്രക്കലയും ചിലരുടെ എഴുത്തിൽ കാണുന്നുണ്ട്. |

മലയാളം റിസേർച്ച് ജേണൽ
വാല്യം 7, ലക്കം 2
മെയ്-ഓഗസ്റ്റ് 2014

ഞങ്ങളുടെ പഠനത്തിലൂടെ കണ്ടെത്തിയ മറ്റു പ്രധാന സംഗതികൾ പ്രബന്ധത്തിന്റെ തുടക്കത്തിൽ സംഗ്രഹമായി കൊടുത്തിട്ടുണ്ട്.

ഇപ്പോൾ ഞങ്ങൾക്ക് ലഭ്യമായ തെളിവുകൾവെച്ച് ഈ പ്രബന്ധത്തിന് മതിയാകുന്ന രീതിയിൽ ഉത്തരം തരാനാവാഞ്ഞതും തുടർഗവേഷണം ആവശ്യമുള്ളതുമായ ചില സംഗതികൾ താഴെ കുറിക്കുന്നു:

- അർണോസ് പാതിരിയ്ക്ക് മുമ്പ് എപ്പോഴാണ് പൂർണവ്യഞ്ജനത്തിൽ അവസാനിക്കുന്ന വാക്കുകൾക്ക് ഒടുവിൽ ദീർഘ-അകാരം ഇടാൻ ആരംഭിച്ചത്? മാനുവൽ കാർന്നോർ ആ രീതി സ്വീകരിച്ചിട്ടില്ല എന്ന് *ഹോർത്തൂസ് മലബാറിക്കസി*ലെ മലയാള എഴുത്തിൽ നിന്ന് നമുക്കറിയാം. അല്ലെങ്കിൽ ഇത് അർണോസ് പാതിരിയുടെ മാത്രം രീതിയായിരുന്നുവോ?

- ബെഞ്ചമിൻ ബെയിലി കേവലവ്യഞ്ജനം/സംവൃതോകാരം സൂചിപ്പിക്കാൻ വിവിധ ചിഹ്നങ്ങൾ ഉപയോഗിച്ചത് പ്രബന്ധത്തിൽ കണ്ടുവല്ലോ. ഇതിനെ സംബന്ധിച്ചുള്ള കൂടുതൽ വിവരങ്ങൾ ബെയിലിയുമായി ബന്ധപ്പെട്ട രേഖകൾ സൂക്ഷ്മമായി പഠിച്ചാലേ മനസ്സിലാകൂ.

- ഗുണ്ടർട്ടും ജോസഫ് പീറ്ററും മലയാള വ്യാകരണ സംബന്ധിയായ കാര്യങ്ങൾ ചർച്ച ചെയ്ത് കത്തുകൾ കൈമാറിയിരുന്നു എന്ന് ഗുണ്ടർട്ടിന്റെ ജീവചരിത്രത്തിൽ സൂചനയുണ്ട് (സ്കറിയ സക്കറിയ 1991:97,101). ഈ കത്തുകളിലെ വിശദാംശങ്ങൾ മനസ്സിലാക്കേണ്ടതുണ്ട്.

- 1845നും 1847നും ഇടയിൽ ഗുണ്ടർട്ടോ ബാസൽ മിഷനോ പ്രസിദ്ധീകരിച്ച ഏതെങ്കിലും മലയാളം പുസ്തകങ്ങളിൽ ചന്ദ്രക്കലയെ പറ്റിയുള്ള പരാമർശങ്ങൾ ഉണ്ടായിരുന്നുവോ? ഇത് അവതരിപ്പിച്ചപ്പോൾ അതിനെക്കുറിച്ചുള്ള ചർച്ചകൾ കത്തുകളായും മറ്റും നടന്നിരുന്നുവോ?

- 1847 തൊട്ടെങ്കിലും ചന്ദ്രക്കലയുടെ ഉപയോഗം കാണുന്നുണ്ടെങ്കിലും നിലവിൽ ഞങ്ങൾക്ക് ഇത് വരെ ലഭിച്ച തെളിവ് അനുസരിച്ച് 1867-തൊട്ടേ സംവൃതോകാരം സൂചിപ്പിക്കാൻ ഉപയോഗിക്കുന്ന മറ്റൊരു ചിഹ്നമായ ു് കാണുന്നുള്ളൂ. അത് തെക്കൻ കേരളത്തിൽ നിന്നാണെന്ന സൂചനയുണ്ടെങ്കിലും, കൃത്യമായ ഉത്ഭവം എവിടെ നിന്ന്? ഏത് വർഷം? ആരായിരുന്നു ഈ ചിഹ്നം ആദ്യമായി ഉപയോഗിച്ചത്?

- 1847ന മുൻപുള്ള അറബി മലയാളം ലിപിയിലുള്ള കൈയെഴുത്തുരേഖകൾ കാണാൻ ഞങ്ങൾക്ക് സാധിച്ചിട്ടില്ല. ഈ

കാലഘട്ടത്തിലുള്ള അറബിമലയാളം എഴുത്തിനെക്കുറിച്ച് മനസ്സിലാക്കിയാലേ അറബി-മലയാള ലിപിയുടെ സ്വാധീനം വ്യക്തമാകൂ.

- ഗുണ്ടർട്ട് തന്റെ കൃതികളിൽ വടക്കൻ കേരളത്തിലെ മീത്തലിനെ പറ്റി പരാമർശിക്കുന്നുണ്ട്. എന്നാൽ വടക്കൻ കേരളത്തിലെ കൈയെഴുത്ത് രേഖകളുടെ സ്കാനുകൾ ഞങ്ങൾക്ക് കിട്ടിയിട്ടില്ല. വടക്കൻ കേരളത്തിൽനിന്നുള്ള 1847നു മുൻപുള്ള കൈയെഴുത്ത് രേഖകളും അക്കാലത്തെ തുളു ലിപിയും പഠിച്ചാലേ ചന്ദ്രക്കലയിൽ അതിന്റെ സ്വാധീനം പൂർണമായും വ്യക്തമാകൂ.

- നാദാപുരത്തെ ജനരഞ്ജിനി അച്ചുകൂടം മലയാളപുസ്തകങ്ങളിലും കുഞ്ഞുവട്ടം ഉപയോഗിച്ച് കൂട്ടക്ഷരം പിരിച്ചിരുന്നോ എന്നത് മനസ്സിലാക്കേണ്ടതുണ്ട്.

- സംവൃതോകാരത്തിനുവേണ്ടി ലിപിയിൽ ഉടലെടുത്ത ചിഹ്നങ്ങൾ ഭാഷയിലും പ്രത്യേകിച്ച് ഉച്ചാരണത്തിലും പിൽക്കാലത്ത് ചെലുത്തിയ സ്വാധീനം പഠനവിധേയമാക്കേണ്ടതുണ്ട്.

- തമിഴിൽ സംവൃതോകാരം സൂചിപ്പിക്കുന്നതിന് കുറ്റിയലുകാരം എന്ന പേരിൽ ഒരു ചിഹ്നം നിലനിന്നിരുന്നു എന്നും അത് ഏതോ കാലഘട്ടത്തിൽ ലിപിയിൽ നിന്നും അപ്രത്യക്ഷമായി എന്നുമുള്ള സൂചനയുണ്ട്. (https://en.wikipedia.org/wiki/Tamil_script#History). ഇതിനെക്കുറിച്ച് കൂടുതൽ പഠനങ്ങൾ നടത്തേണ്ടതുണ്ട്.

പൊതുസഞ്ചയ കൃതികളുടെ കൂടുതൽ സ്കാനുകൾ ലഭ്യമാകുകയും ഈ വിഷയങ്ങളിൽ ഗവേഷണതല്പരരായ കൂടുതൽ ആളുകൾ കടന്നു വരികയും ചെയ്യുമ്പോൾ ഈ ചോദ്യങ്ങളിൽ പലതിനും ഉത്തരമാകും എന്ന് കരുതുന്നു. ട്യൂബിങ്ങൻ യൂണിവേഴ്സിറ്റിയിൽനിന്നും കേരള സാഹിത്യ അക്കാദമിയിൽനിന്നും പൊതുസഞ്ചയത്തിലുള്ള മലയാള പുസ്തകങ്ങളുടെ സ്കാനുകൾ ലഭ്യമാകാൻ തുടങ്ങിയത് ആശാവഹമാണ്. ഇങ്ങനെ പൊതുസഞ്ചയം പൊതുജനങ്ങൾക്ക് തുറന്ന് കൊടുക്കുന്നത് മലയാളഭാഷയുമായി ബന്ധപ്പെട്ട ഗവേഷണവിഷയങ്ങളിൽ കൂടുതൽ ആളുകളിൽ താല്പര്യം ജനിപ്പിക്കും. തക്കതായ സാഹചര്യം ഉണ്ടായാൽ പഴയപുസ്തകങ്ങളും താളിയോലകളും മറ്റും കൈയിലുള്ള സ്വകാര്യവ്യക്തികളും അവ സ്കാൻ ചെയ്ത് പൊതുസഞ്ചയത്തിലാക്കാൻ മുന്നോട്ട് വരും. ഇതൊക്കെ ഏകോപിപ്പിക്കാൻ കേരള സാഹിത്യ അക്കാദമിപോലുള്ള സ്ഥാപനങ്ങൾ മുന്നിട്ടിറങ്ങും എന്നും ആശിക്കുന്നു.

വാക്കുകൾക്കിടയ്ക്ക് സ്പേസ് ഉപയോഗിക്കുന്ന ഇക്കാലത്ത് അർണോസ് പാതിരിയുടെ രീതി (അതായത് സംവൃതോകാരത്തിനുവേണ്ടി

പ്രത്യേക ചിഹ്നമൊന്നും ഉപയോഗിക്കാതിരിക്കുകയും അകാരത്തിൽ ഉച്ചാരണമവസാനിക്കുന്ന വാക്കുകൾക്ക് ദീർഘചിഹ്നം കൂട്ടിച്ചേർക്കുകയും ചെയ്യുന്ന രീതി) പിന്തുടർന്നിരുന്നെങ്കിൽ ചന്ദ്രക്കല മലയാളത്തിൽ വേണ്ടായിരുന്നു. ചന്ദ്രക്കല ഇല്ലാതെയായിരുന്നല്ലോ മാനുവൽ കാർന്നോരും അർണോസ് പാതിരിയും അന്യഭാഷാവാക്കുകളുൾപ്പെടെ മലയാളത്തിലെഴുതിയിരുന്നത്. കമ്പ്യൂട്ടറിലെ ഫോണ്ട് റെന്ററിങ് ടെക്നോളജി ഏറെ പുരോഗമിച്ച ഇക്കാലത്ത് കൂട്ടക്ഷരങ്ങളെ വർഗീസ് മാപ്പിള ചെയ്തപോലെ പിരിക്കേണ്ട ആവശ്യമില്ലതാനും. ൻ എന്ന ചില്ലൊഴികെ ചില്ലും മലയാളത്തിൽ വേണ്ടായിരുന്നു. ൻ എന്ന ചില്ലുതന്നെയും അവൻ-അവന് എന്നിങ്ങനെയുള്ള വ്യാകരണവ്യത്യാസം കാണിക്കാനാണ്. ചില്ല് എന്നത് അഞ്ചോ ആറോ വ്യഞ്ജനങ്ങൾക്ക്മാത്രമേ ഇപ്പോഴുള്ളൂ എന്നതും ഓർക്കുക. ഈ രീതിയിൽ ഒരു ലിപി പരിഷ്കരണം മുന്നോട്ട് വെക്കുകയൊന്നും ഈ പ്രബന്ധത്തിന്റെ ഉദ്ദേശ്യമല്ല. എന്നാൽ ലിപി ജീവജാലത്തെപ്പോലെ തന്നെ ചെറിയ മാറ്റങ്ങളിലൂടെ പരിണമിക്കുന്ന ഒന്നാണല്ലോ. അതുകൊണ്ടുതന്നെ 1443-ൽ പൊടുന്നനെ പ്രത്യക്ഷപ്പെട്ട കൊറിയൻ ലിപിയിലെന്ന പോലെ (http://en.wikipedia.org/wiki/Origin_of_hangul), ഒരു ഏകാധിപതിയെക്കൊണ്ടുപോലും ഒരു ഗ്രാൻഡ് ഡിസൈൻ ലിപിയിൽ എളുപ്പമല്ല. അങ്ങനെ വരുമ്പോൾ ചില്ലും വിദേശികൾ കൊണ്ടുവന്ന ചന്ദ്രക്കലയുംപോലുള്ള അനാവശ്യ ചിഹ്നങ്ങൾ ഉപയോഗിക്കുകയേ തൽക്കാലം നിവൃത്തിയുള്ളൂ.

## നന്ദി

ഈ പ്രബന്ധം തയ്യാറാക്കാനുള്ള പ്രയത്നത്തിൽ ഞങ്ങൾക്ക് നിരവധി പേരുടെ വിവിധ തരത്തിലുള്ള സഹായം ലഭ്യമായിട്ടുണ്ട്. അവരെ ഞങ്ങൾ നന്ദിയോടെ സ്മരിക്കുന്നു.

- പ്രബന്ധം പീർ റിവ്യൂ ചെയ്ത് ആവശ്യമായ മാറ്റങ്ങൾ നിർദ്ദേശിക്കുകയും ചില അവലംബങ്ങൾ തരപ്പെടുത്തി തരികയും ചെയ്ത ഡോ. സ്കറിയ സക്കറിയ, ഡോ. ബാബു ചെറിയാൻ എന്നിവർ.

- പ്രബന്ധത്തിനു അവലംബമാക്കിയിരിക്കുന്ന ചില പുസ്തകങ്ങളുടെയും ലേഖനങ്ങളുടെയും പകർപ്പ് സംഘടിപ്പിച്ച് തന്ന ജി. പ്രിയദർശൻ, ഡോ. ഹൈക്കെ മോസർ, കണ്ണൻ ഷണ്മുഖം, ശിവകുമാർ (വെള്ളെഴുത്ത്), സുനിൽ പ്രഭാകർ, സൂരജ് രാജൻ, ജെഫ് ഷോൺ ജോസ്, കുമാർ വൈക്കം, അശോകൻ ഞാറയ്ക്കൽ, വിശ്വപ്രഭ, അസീസ് എൻ.എം., രാജേഷ് കെ.എസ്. എന്നിവർ.

- പൊതുസഞ്ചയത്തിലുള്ള മലയാള പുസ്തകങ്ങൾ സ്കാൻ ചെയ്ത് സൗജന്യമായി ലഭ്യമാക്കുന്ന ഗൂഗിൾ ബുക്സ്, ആർക്കൈവ്.ഓർഗ്, കേരള സാഹിത്യ അക്കാദമി, ജർമനിയിലെ ട്യൂബിങ്ങൻ യൂണിവേഴ്സിറ്റി തുടങ്ങിയ വിവിധ സ്ഥാപനങ്ങൾ.
- പ്രബന്ധത്തിന്റെ ടൈപ്പ് സെറ്റിങ്ങും മറ്റു അനുബന്ധ പണികളും ചെയ്യാൻ സഹായിച്ച അനിൽ കുമാർ കെ.വി., രാജേഷ് ഒടയഞ്ചാൽ, കെവിൻ സിജി എന്നിവർ.

## അനുബന്ധം

### ഈ പ്രബന്ധവിഷയത്തെപ്പറ്റി മുൻകാലപണ്ഡിതരുടെ നിഗമനങ്ങൾ

**ഹെർമൻ ഗുണ്ടർട്ട്**

“അരയുകാരം (ഉകാരക്കുറുക്കം) സകലസ്വരങ്ങളിലും ലഘുവായുള്ളത; അതുകൊണ്ടു ആയതിനെ നിത്യം എഴുതുമാറില്ല (കൺ, കണ്ണ, കണ്ണു, കണ്ണ്, നാൾ നാളു, നാള്.) തെക്കർ അത അകാരമായിട്ടു ഉച്ചരിച്ചും പോയിരിക്കുന്നു. അത തെറ്റെന്ന ഓരോരോ സമാസത്താലും പുരാണ ഗ്രന്ഥങ്ങളുടെ നടപ്പിനാലും നിശ്ചയിക്കാം. (ഉ - ആർ - ആര് - ആരു പോൽ; നാൾ - നാളുകൾ; മേൽ മേലുവെന്നു - മ - ഭാ - കെട്ട് - കെട്ടുകഥ ഇത്യാദി). മീത്തൽ തൊട്ടു കുറിക്കുന്നത് വടക്കെ ചിലദിക്കിലും തുളുനാട്ടിലും മര്യാദ ആകുന്നു. (കണ്ണ്, പൊന്ന്)”(ഹെർമൻ ഗുണ്ടർട്ട് 1851:5)



സ്വരം കൂടാതെ അർധാക്ഷരമായുള്ളത് കുറിപ്പാൻ. ക്‌ - ൺ - ൻ - മ - യ - ർ - ൽ - ൾ - ഴ - എന്നിവറ്റിൽ പോലെ വരനീട്ടലും, ട, പ മുതലായതിലുള്ള മീത്തലെ കുത്തും മതി” (ഹെർമൻ ഗുണ്ടർട്ട് 1851:3).

**ഹെൻറി ബേക്കർ സീനിയർ**

“With reference to the Half Vowel sound coming at the end of certain words, the Author has, on finding that a special notation could

not be affected neatly without incurring the expense and inconvenience of getting a new set of types, thought it desirable to mark it by the Final Form of ഉ rather than by the Inherent അ of the terminiating consonant, as is done in some printed books; for the ഉ seems to him the usual, genuine and convenient Orthography."(ജോർജ് മാത്തൻ 1863:8)

"It is uniformly the Orthography in books printed at Tellicherry in the North by German Missionaries; for they have ഉ in all cases where the semi circular mark, lately invented by them, is not used; and never have they recourse to അ as far as the Author can discover" (ജോർജ് മാത്തൻ 1863:9).

"..the ഉ being frequently sound, it may have been overlooked by Europeans and led them to suppose the words[ending in Half Vowel] to terminate in consonants. The supposition might have gained strength from the consideration that the Natives gave same sound to Sanscrit and foreign words which ended in certain consonants, as വാക്കു, 'വാക്'." (ജോർജ് മാത്തൻ 1863:11).

**ജോർജ് മാത്തൻ**

മലയാഴ്മയിൽ അർധാച്ചു എന്നു പേരായിട്ടു ഒരു ശബ്ദം ഉണ്ടു. അതു അകാരത്തിന്നും എകാരത്തിന്നും മധ്യെ ഒരു ശബ്ദമാകുന്നു. അതു മൊഴികളുടെ ആദ്യത്തിൽ വരുന്നതല്ലായ്കകൊണ്ടു അതിനു വിശേഷാൽ എഴുത്തില്ലാതെയും മൊഴികളുടെ അന്ത്യത്തിൽ വരുന്നതാകകൊണ്ടു അപ്പോൾ ചിലരാൽ അകാരത്തെക്കൊണ്ടും ചിലരാൽ ഉകാരത്തെക്കൊണ്ടും അടയാളപ്പെട്ടും ഇരിക്കുന്നു. എന്നാൽ ഈ ശബ്ദത്തെ പ്രത്യേകം അടയാളപ്പെടുത്തുവാൻ ഉള്ളതാകുന്നു എങ്കിലും ആയതു അച്ചടിയിൽ സാധിക്കുന്നതിനു പ്രയാസമാകയാൽ ഈ പുസ്തകത്തിൽ തമിഴരീതി പ്രകാരം ഉകാരാന്തം കൊണ്ടു കുറിക്കപ്പെട്ടിരിക്കുന്നു....

...അച്ചോടു സംബന്ധിക്കാതെ മൊഴികളുടെ അന്ത്യത്തിൽ വരുന്ന ഹല്ലുകൾക്കു അർധാച്ചു ചേരും. അല്ലാഞ്ഞാൽ അവയുടെ ശബ്ദം കേൾക്കപ്പെടുന്നതല്ല....

...ചില അച്ചടിപ്പുസ്തകങ്ങളിലേ നടപ്പിൻപ്രകാരം അർധാച്ചിന്റെ ശബ്ദത്തെ ഹല്ലുകളിൽ ആന്തരമായിരിക്കുന്ന അകാരത്തെക്കൊണ്ടു കുറിച്ചാൽ വ്യാകരണത്തിൽ വളരെക്കുഴെച്ചിൽ ഉണ്ടാകും...

...എന്നാൽ ഉകാരത്തെക്കൊണ്ടു സാധിക്കുന്നതിൽ വെച്ചു അർധാച്ചിന്റെ ശബ്ദം വിശേഷാൽക്കുറിക്കപ്പെടുന്നില്ല എന്നല്ലാതെ യാതൊരു വിഷമവുമില്ല... (ജോർജ് മാത്തൻ 1863:12-13).

**എ.ആർ. രാജരാജവർമ**

"അർധചന്ദ്രബിംബം ഇടുന്നത് അക്ഷരങ്ങളിലെ സ്വരാംശത്തെ മറയ്ക്കുന്ന തിനാണ്. അതിൽനിന്നു വേർതിരിക്കാനാണ് ഉകാരത്തിനും മേൽ അർധചന്ദ്രം കൂടെയും ചെയ്ക എന്ന ഏർപ്പാട്" (എൻ. ആർ. ഗോപിനാഥപ്പിള്ള 2001:142).

**ഫ്രോൺമേയർ**

"§19. There is a half-vowel "ഉ" at the end of many words, which is the shortest amoung all sounds, so that many people in writing Malayalam drop it altogether. People in the south of Malabar do pronounce it even like "അ" inherent in every consonant. As the vowel "ഉ" is too much and the inherent "അ" does not indicate the sound at all, in all the books printed at Mangalore the sign ് is used to point out this half vowel: കണ്ണ് (kaṇṇŭ) eye; അത് (adŭ) it, that thing, etc. In books published in the south, specially in Travencore, the sign ് is put above the final letter having the vowel ഉ added to it. Ex. "ഉണ്ടു്". The reason given is that the final vowel is only half pronounced, and that, there for, the vowel should be expressly written before the sign is put above it." (L.J. Frohnmeyer 1913:8).

## വിവരണങ്ങൾ

ഈ പ്രബന്ധത്തിൽ പരാമർശിച്ചിരിക്കുന്ന സ്ഥാപനങ്ങൾ, വ്യക്തികൾ, താക്കോൽ പദങ്ങൾ എന്നിവയെകുറിച്ചുള്ള ലഘു വിവരണങ്ങൾ.

**സ്ഥാപനങ്ങൾ**

1. **സി.എം.എസ്. പ്രസ്സ്, കോട്ടയം:** ഇംഗ്ലണ്ട് ആസ്ഥാനമായുള്ള ചർച്ച് മിഷൻ സൊസൈറ്റി എന്ന മിഷനറി സംഘടനയുടെ ആഭിമുഖ്യത്തിൽ കോട്ടയത്ത് 1821-ൽ സ്ഥാപിച്ച പ്രസ്സ്. ബെഞ്ചമിൻ ബെയിലിയാണ് ഇതു സ്ഥാപിച്ചതും ഇതിനു മേൽ നോട്ടം വഹിച്ചതും. സി.എം.എസ്. പ്രസ്സ് ആധുനിക കേരളത്തിലെ ആദ്യത്തെ മുദ്രണാലയമാണ്. കോട്ടയം പട്ടണത്തിലെ ചാലുകുന്നിലാണ് ഈ സ്ഥാപനം സ്ഥിതി ചെയ്യുന്നത്.
2. **ബാസൽ മിഷൻ പ്രസ്സ്, തലശ്ശേരി, മംഗലാപുരം:** സ്വിറ്റ്സർലാണ്ടിലെ ബാസൽ പട്ടണം കേന്ദ്രമാക്കി ആഗോളതലത്തിൽ ക്രിസ്തുമതപ്രചാരണത്തിനുവേണ്ടി പ്രവർത്തിച്ചിരുന്ന മിഷനറി സംഘടന തലശ്ശേരി, മംഗലാപുരം എന്നിവിടങ്ങളിൽ പ്രസ്സ് സ്ഥാപിച്ചു.

മംഗലാപുരത്തെ പ്രസ്സ് 1842ലും തലശ്ശേരിയിലെ പ്രസ്സ് 1845ലും സ്ഥാപിതമായി. രണ്ടിടത്തും ആദ്യ കാലത്ത് കല്ലച്ചിലായിരുന്നു (ലിത്തോഗ്രഫി) അച്ചടി. 1864-ൽ മംഗലാപുരത്ത് ലെറ്റർ പ്രസ്സ് സ്ഥാപിതമായതിനുശേഷം ബാസൽ മിഷന്റെ മലയാളം അച്ചടി മുഴുവൻ മംഗലാപുരത്ത് നിന്നായി (കെ.എം. ഗോവി 1991:134).

3. **ജനരഞ്ജിനി അച്ചുകൂടം, നാദാപുരം:** കടത്തനാട്ട് രാജകുടുംബം സ്ഥാപിച്ച അച്ചുകൂടം. നാദാപുരത്തിനടുത്ത് ആറോത്ത്മഠം പറമ്പിലായിരുന്നു പ്രവർത്തിച്ചിരുന്നത്. ജനരഞ്ജിനി എന്ന പേരിൽ ഒരു മാസികയും ഇവിടെനിന്ന് അച്ചടിക്കപ്പെട്ടിരുന്നു.

## വ്യക്തികൾ

1. **മാനുവൽ കാർന്നോർ:** ഡച്ച് ഈസ്റ്റ് ഇന്ത്യാ കമ്പനിയുടെ പോർത്തുഗീസ്-മലയാള ദ്വിഭാഷി. *ഹോർത്തൂസ് മലബാറിക്കസി*ന്റെ രചനയിൽ ഇട്ടി അച്യുതന്റെ മലയാളത്തിലുള്ള വിവരണങ്ങൾ പോർത്തുഗീസിൽ ആക്കാൻ സഹായിച്ചു. *ഹോർത്തൂസ് മലബാറിക്കസി*ൽ മലയാളലിപിയിലുള്ള സാക്ഷ്യപത്രം മാനുവൽ കാർന്നോർ എഴുതിയതാണ്.
2. **അർണോസ് പാതിരി (1681-1732):** കേരളത്തിന്റെ സാംസ്കാരിക സാഹിത്യമേഖലകളിൽ ഏറെ സംഭാവനകൾ നൽകിയിട്ടുള്ള ഒരു ഈശോ സഭ സന്ന്യാസി. *പുത്തൻ പാന* എന്ന കൃതിയാണ് ഏറ്റവും പ്രശസ്തം. മലയാളത്തിലും സംസ്കൃതത്തിലും ഉള്ള കുറച്ചധികം കൈയെഴുത്ത് രചനകൾ അർണോസ് പാതിരിയുടേതായി ഉണ്ട്. ഇതിൽ പലതും പിന്നീട് പൗളിനോസ് പാതിരി കണ്ടെത്തി യൂറോപ്പിലേക്ക് കൊണ്ടു പോയി. അർണോസ് പാതിരിയുടെ രചനകളിലൂടെ (അല്ലെങ്കിൽ അതിനെ അവലംബിച്ച് പൗളിനോസ് പാതിരി രചിച്ച കൃതികളിലൂടെ) ആണ് യൂറോപ്പിൽ സംസ്കൃത പഠനത്തിലുള്ള താല്പര്യം തുടങ്ങുന്നത്.
3. **ക്ലെമെന്റ് പാതിരി (1731-1782):** മലയാള ലിപി ആദ്യമായി അച്ചടിച്ച *ആൽഫബെത്തും ഗ്രന്ഥാണിക്കോ മലബാറിക്കം*, *സംക്ഷെപവെദാർത്ഥം* എന്നീ ഗ്രന്ഥങ്ങളുടെ രചയിതാവ്. വരാപ്പുഴ കർമ്മലിത്താ സന്യാസാശ്രമത്തിൽ മിഷനറിയായിരുന്നു. മലയാള അച്ചടിക്കായി ഗ്രന്ഥലിപി ഉപയോഗപ്പെടുത്തിയതിലൂടെ വെട്ടെഴുത്തും കോലെഴുത്തും അടക്കമുള്ള മറ്റു ലിപികളെ തള്ളുന്നതിനും ക്ലെമന്റ് പാതിരി കാരണക്കാരനായി (കെ.എം. ഗോവി 1998:89).
4. **ഫ്രാൻസിസ് വൈറ്റ് എല്ലിസ് (1777-1819):** മദ്രാസ് പ്രസിഡൻസിയിലെ ഉദ്യോഗസ്ഥനായിരുന്നു. ദ്രാവിഡഭാഷകളെക്കുറിച്ച്

പഠനങ്ങൾ നടത്തിയിട്ടുണ്ട് (https://en.wikipedia.org/wiki/Francis_Whyte_Ellis).

5. **ബെഞ്ചമിൻ ബെയിലി (1791-1871):** കേരളത്തിൽ മലയാളം അച്ചടിക്കും പുസ്തകപ്രസാധനത്തിനും ഗദ്യവിവർത്തനത്തിനും തുടക്കമിട്ട സി.എം.എസ്. മിഷനറി. കേരളത്തിൽ അച്ചടിച്ച ആദ്യത്തെ മലയാളപുസ്തകത്തിന്റെ രചയിതാവും പ്രസാധകനും ബെയിലി ആണ്. മലയാളത്തിലേക്ക് ആദ്യമായി ബൈബിൾ സമ്പൂർണമായി പരിഭാഷപ്പെടുത്തി. ആദ്യത്തെ മലയാളം-ഇംഗ്ലീഷ് നിഘണ്ടു, ഇംഗ്ലീഷ്-മലയാളം നിഘണ്ടു എന്നിവയുടെ കർത്താവ്. അച്ചടിക്കുവേണ്ടി മലയാള എഴുത്തു രീതി പരിഷ്കരിച്ചു. വാക്കുകൾക്ക് ഇടയിൽ സ്പേസ്, ചിഹ്നനം തുടങ്ങിയവ മലയാളം എഴുത്തിൽ ആദ്യമായി ഉപയോഗിച്ചു. മലയാള അക്കങ്ങൾ പ്ലേസ് വാല്യൂ സിസ്റ്റത്തിൽ അച്ചടിയിൽ ഉപയോഗിക്കാൻ തുടങ്ങി. അറബിക്ക് അക്കങ്ങൾ മലയാള എഴുത്തിൽ ഉപയോഗിച്ച് തുടങ്ങി.

6. **ഹെൻറി ബേക്കർ സീനിയർ (1793-1866):** ബെഞ്ചമിൻ ബെയിലിയോടൊപ്പം കോട്ടയത്ത് പ്രവർത്തനം തുടങ്ങിയ സി.എം.എസ്. മിഷനറി. കുന്നംകുളം മുതൽ കൊല്ലം വരെയുള്ള തിരുവിതാംകൂർ-കൊച്ചി പ്രദേശങ്ങളിൽ ഇടവകപ്പള്ളിയോടുചേർന്ന് സ്കൂളുകൾ സ്ഥാപിച്ചുകൊണ്ട്, കേരളത്തിൽ പൊതുവിദ്യാഭ്യാസത്തിനു തുടക്കമിട്ട ബേക്കർ ഒരു മികച്ച മലയാള ഭാഷാപണ്ഡിതനായിരുന്നു. ബെയിലി കേരളം വിട്ടതിനു ശേഷം കോട്ടയം സി.എം.എസ്. പ്രസ്സിന്റെ ചുമതല ഹെൻറി ബേക്കറിനായിരുന്നു. ജോർജ് മാത്തന്റെ *മലയാഴ്മയുടെ വ്യാകരണ*ത്തിന് അവതാരിക എഴുതിയത് ഹെൻറി ബേക്കർ ആണ്.

7. **ജോസഫ് പീറ്റ് (1802-1865):** ബെഞ്ചമിൻ ബെയിലിയുടെ സമകാലിനനായ ഒരു സി.എം.എസ്. മിഷനറി. കുറച്ച് കാലം കോട്ടയം സി.എം.എസ്. കോളേജിന്റെ പ്രിൻസിപ്പലായി സേവനം അനുഷ്ഠിച്ചിട്ടുണ്ട്. മാവേലിക്കര ആയിരുന്നു ജോസഫ് പീറ്റിന്റെ പ്രവർത്തന കേന്ദ്രം. മലയാളവുമായി ബന്ധപ്പെട്ട കുറച്ച് രചനകൾ ജോസഫ് പീറ്റിന്റേതായി ഉണ്ട്. 1941-ൽ പ്രസിദ്ധീകരിച്ച *A grammar of the Malayalim* ആണ് അതിൽ ഏറ്റവും പ്രസിദ്ധം.

8. **ഹെർമൻ ഗുണ്ടർട്ട് (1814-1893):** കേരളത്തിനും മലയാള ഭാഷക്കും ശ്രദ്ധേയമായ സംഭാവനകൾ നൽകിയ ഒരു ബാസൽ മിഷൻ പാതിരി. ഒരു സാധാരണ പാതിരിയായി പ്രവർത്തിച്ചെങ്കിലും, ഭാഷാപാണ്ഡിത്യത്തിന്റെ പേരിലാണ് അദ്ദേഹം ചരിത്രത്തിൽ അവിസ്മരണീയനായത്. 1851-ൽ എഴുതിയ *മലയാളഭാഷാ വ്യാകരണം*, 1872-ലെ *ഗുണ്ടർട്ട് നിഘണ്ടു* എന്നീ കൃതികൾ സുപ്രധാനമാണ്. പല പുരാതന മലയാളകൃതികളും കണ്ടെത്തി

മലയാളം റിസേർച്ച് ജേണൽ
വാല്യം 7, ലക്കം 2
മെയ്-ഓഗസ്റ്റ് 2014

സംരക്ഷിക്കാനും പലതും അച്ചടിച്ച് പ്രസിദ്ധീകരിക്കാനും സവിശേഷശ്രദ്ധ കാണിച്ചു. ഭാഷാ വ്യാകരണത്തിൽ അദ്ദേഹം നടത്തിയ പഠനങ്ങൾ, സംസ്കൃതേതരമായ ആദ്യത്തെ ആധികാരിക പഠനമായിരുന്നു.

9. **ജോർജ് മാത്തൻ (1819-1870):** മലയാളിയായ ഒരു സി.എം.എസ്. പുരോഹിതനും മലയാള ഭാഷാഗദ്യസാഹിത്യത്തിന് അതുല്യ സംഭാവനകൾ നൽകിയ പണ്ഡിതനും. അദ്ദേഹത്തിന്റെ *മലയാഴ്മയുടെ വ്യാകരണം* എന്ന ഗ്രന്ഥം ഭാഷാശാസ്ത്രശാഖക്ക് ഒരു മലയാളി നൽകിയ ആദ്യത്തെ മലയാള വ്യാകരണഗ്രന്ഥമെന്ന നിലക്ക് ഏറെ പ്രസക്തമാണ്.
10. **ലിസ്റ്റൻ ഗാർത്ത്‌വെയിറ്റ് (1833-1919):** ഗുണ്ടർട്ടിനു പിന്നാലെ മലബാർ കാനറാ മേഖലയിലെ സ്കൂൾ ഇൻസ്പെക്റ്ററായിരുന്നു. വിദ്യാഭ്യാസ സംബന്ധമായ കുറേ പുസ്തകങ്ങൾ പ്രസിദ്ധീകരിച്ചിട്ടുണ്ട്.
11. **കണ്ടത്തിൽ വർഗീസ് മാപ്പിള (1857-1904):** 'മലയാള മനോരമ' ദിനപത്രത്തിന്റെ സ്ഥാപകൻ, എഴുത്തുകാരൻ, കവി, ലിപി പരിഷ്കർത്താവ് എന്നിങ്ങനെ നിരവധി മേഖലകളിൽ പ്രവർത്തിച്ചു.
12. **എ.ആർ. രാജരാജവർമ (1863-1918):** വൈയാകരണൻ, നിരൂപകൻ, കവി, ഉപന്യാസകാരൻ, സർവ്വകലാശാലാ അദ്ധ്യാപകൻ, വിദ്യാഭ്യാസപരിഷ്കർത്താവ് എന്നീ നിലകളിൽ പ്രശസ്തനായ മലയാളി. ഇരുപതാം നൂറ്റാണ്ടിന്റെ ആദ്യദശകങ്ങളിൽ മലയാളഭാഷയുടെ വ്യാകരണം, ഛന്ദശാസ്ത്രം, അലങ്കാരാദിവ്യവസ്ഥകൾ എന്നിവക്ക് അദ്ദേഹം നിയതമായ രൂപരേഖകളുണ്ടാക്കി. മലയാളവ്യാകരണം ശാസ്ത്രീയമായി ചിട്ടപ്പെടുത്തുന്നതിലുള്ള എ.ആറിന്റെ സംഭാവനകൾ കണക്കിലെടുത്ത് അദ്ദേഹത്തെ കേരളപാണിനി എന്നും വിശേഷിപ്പിച്ചുപോരുന്നു.
13. **എൽ.ജെ. ഫ്രോൺമേയർ:** ബാസൽ മിഷനിൽ പ്രവർത്തിച്ച മിഷനറിയും അദ്ധ്യാപകനും സ്കൂൾ ഇൻസ്പെക്റ്ററുമായിരുന്നു. 1876 മുതൽ 1921 വരെ ഇന്ത്യയിൽ പ്രവർത്തിച്ചു (http://www.bmarchives.org/items/show/81637). യൂറോപ്യൻമാർക്കുവേണ്ടി *A Progressive Grammar Of The Malayalam Language For Europeans* എന്ന ഒരു മലയാളവ്യാകരണപുസ്തകം എഴുതിയിട്ടുണ്ട്.
14. **തോബിയാസ് സക്കറിയാസ് :** മലയാളത്തിലെ പ്രധാനപ്പെട്ട നിഘണ്ടു രചയിതാവും വിവർത്തകനും. അദ്ദേഹം 1907-ൽ പ്രസിദ്ധീകരിച്ച *ഇംഗ്ലീഷ്-മലയാളം ശബ്ദകോശം* നിരവധി ദശാബ്ദങ്ങളിൽ ഏറെ പ്രചാരത്തിലിരുന്നു (K.M. George 1972:38).

മലയാളം
റിസേർച്ച് ജേണൽ
വാല്യം 7, ലക്കം 2
മെയ്-ഓഗസ്റ്റ് 2014

1. **അറബിമലയാളം:** മലയാള മൊഴികൾ അറബി ലിപി ഉപയോഗിച്ച് എഴുതുന്ന രീതിയാണ് അറബി-മലയാളം. അറബിയിലെ അക്ഷരങ്ങൾ കൂടാതെ മലയാളത്തിലെ ബാക്കി എല്ലാ അക്ഷരങ്ങൾക്കും പ്രത്യേക ലിപികൾ അറബിമലയാളം ലിപിയിൽ ഉണ്ട്.
2. **കുഞ്ഞുവട്ടം:** മലയാളം എഴുത്തിൽ സ്വതന്ത്ര വ്യഞ്ജനലിപി അകാരാന്തമായ വ്യഞ്ജനത്തെ സൂചിപ്പിക്കുന്നു. വ്യഞ്ജനത്തിന്റെ അകാരമൊഴിവാക്കിയ കേവലവ്യഞ്ജനത്തെ സൂചിപ്പിക്കാനായി വ്യഞ്ജനലിപിയുടെ മുകളിൽ വലതുഭാഗത്തായി ചേർക്കുന്ന ചെറിയ വൃത്തത്തെയാണ് കുഞ്ഞുവട്ടം എന്ന് വിളിക്കുന്നത്. ഇത് പത്തൊമ്പതാം നൂറ്റാണ്ടിന്റെ അവസാനപകുതിമുതൽ ഇരുപതാം നൂറ്റാണ്ടിന്റെ തുടക്കംവരെമാത്രം പ്രയോഗത്തിലുണ്ടായിരുന്നു.
3. **കേവലവ്യഞ്ജനം:** മലയാളം എഴുത്തിൽ സ്വതന്ത്ര വ്യഞ്ജനലിപി അകാരാന്തമായ വ്യഞ്ജനത്തെ സൂചിപ്പിക്കുന്നു. സ്വതേ ഉള്ള ഈ അകാരമൊഴിവാക്കിയ ശുദ്ധമായ വ്യഞ്ജനത്തെ കേവലവ്യഞ്ജനം എന്ന് വിളിക്കുന്നു.
4. **ഗ്രന്ഥലിപി:** സംസ്കൃതം എഴുതാൻ ദക്ഷിണേന്ത്യയിൽ പ്രചാരത്തിലിരുന്ന ലിപി. ഇതിൽനിന്നാണ് ഇന്നത്തെ മലയാളലിപി രൂപമെടുത്തത്.
5. **ഗ്രേവ്:** ലത്തീൻ ഭാഷയിലെ ഒരു ഉച്ചാരണസൂചകച്ചിഹ്നം (`)
6. **ഗ്ലോട്ടൽ സ്റ്റോപ്പ്:** ഉച്ചാരണത്തിനിടയിലുണ്ടാകുന്ന വളരെച്ചെറിയ ഒരു നിറുത്ത്.
7. **ചില്ല്:** കേവലവ്യഞ്ജനങ്ങളെ സൂചിപ്പിക്കുന്നതിന് മലയാളത്തിലുപയോഗിക്കുന്ന സ്വതന്ത്രചിഹ്നങ്ങളാണ് ചില്ലുകൾ.
8. **ജാസം:** സുക്കുണിന്റെ വൃത്തം മുഴുമിക്കാത്ത രൂപത്തെ ഉറുദുവിൽ ജാസം എന്നു വിളിക്കുന്നു. മലയാളത്തിലെ ചന്ദ്രക്കല മറിച്ചിട്ട രൂപമാണ് ഇതിന്.
9. **തുളുലിപി:** തുളുഭാഷ എഴുതാനുപയോഗിക്കുന്ന പരമ്പരാഗതലിപി. മലയാളത്തെപ്പോലെ, ഗ്രന്ഥലിപിയിൽനിന്ന് ഉടലെടുത്ത ലിപിയാണ് തുളു. അച്ചടി ആരംഭിച്ചപ്പോൾ ഈ ലിപിയെ തിരസ്കരിച്ച്, തുളുഭാഷ അച്ചടിക്കാൻ കന്നഡ ലിപി ഉപയോഗിച്ചതുവഴി പത്തൊമ്പതാം നൂറ്റാണ്ടിന്റെ തുടക്കംമുതൽ ഈ ലിപിയുടെ ഉപയോഗം ഇല്ലാതായി. ആധുനിക മലയാളലിപിയും തുളുലിപിയും ഒന്നായാണ് ഗ്രന്ഥലിപിയിൽ നിന്ന് ഉരുത്തിരിഞ്ഞുവന്നത്. പതിനഞ്ച് പതിനാറ് നൂറ്റാണ്ടിനുമുമ്പ് നിലവിലിരുന്ന ഈ പൊതുലിപിയെ തുളു-മലയാളം എന്നാണ് പറയുന്നത്

(http://en.wikipedia.org/wiki/Grantha_alphabet). മലയാള ലിപിയുടെ ചരിത്രമന്വേഷിക്കുമ്പോൾ നിർണായകപ്രാധാന്യം തുളുലിപിക്കുണ്ട്. തുളുലിപി പുനരുജ്ജീവിപ്പിക്കുന്നതിനുള്ള പ്രവർത്തനങ്ങൾ ഇന്ന് നടന്നുവരുന്നുണ്ട്.

10. **ബ്രീവ്:** ലത്തീൻ ഭാഷയിലെ ഒരു ഉച്ചാരണസൂചകച്ചിഹ്നം (˘). ഉച്ചാരണത്തിൽ സ്വരത്തിന്റെ മാത്ര കുറവാണെന്ന് കാണിക്കാൻ ഉപയോഗിക്കുന്നു.
11. **മീത്തൽ:** മലയാളലിപിയുടെ മുകളിൽ അടയാളപ്പെടുത്തുന്ന രേഫം ഒഴികെയുള്ള ചിഹ്നങ്ങളെ സൂചിപ്പിച്ചിക്കുന്നു.
12. **മാക്രോൺ:** ലാറ്റിൻലിപിയുടെ മുകളിലിടുന്ന തിരശ്ചീനമായ വര.
13. **രേഫം:** ർ എന്ന ഉച്ചാരണത്തിനായി മലയാളം വ്യഞ്ജനലിപിയുടെ മുകളിൽ ഉപയോഗിക്കുന്ന ബിന്ദു അല്ലെങ്കിൽ കുത്തനെയുള്ള ചെറിയ വര. ബിന്ദുരേഫം എന്നും അറിയപ്പെടുന്നു.
14. **ലിത്തോഗ്രഫി അച്ചടി (കല്ലച്ച്):** ലിത്തോഗ്രാഫിക് ചുണ്ണാമ്പുകല്ലോ മിനുസമായ പ്രതലമുള്ള ലോഹത്തകിടോ ഉപയോഗിച്ച് അച്ചടിക്കുന്ന രീതിയാണ് ലിത്തോഗ്രാഫി. 1796-ൽ ജർമൻ എഴുത്തുകാരനും നടനുമായ അലോയിസ് സെനെഫെൽഡർ ആവിഷ്കരിച്ച ചെലവുകുറഞ്ഞ ഒരു അച്ചടിരീതിയായിരുന്നു ഇത്. കൈയെഴുത്ത് അതുപോലെത്തന്നെ അച്ചടിക്കാമെന്നതാണ് ഇതിന്റെ പ്രത്യേകത.
15. **സുക്കൂൺ:** അറബി ലിപിയിൽ കേവലവ്യഞ്ജനം കാണിക്കുന്നതിന് വ്യഞ്ജനലിപിക്ക് മുകളിൽ ഉപയോഗിക്കുന്ന രൂപമാണ് സുക്കൂൺ. പൊതുവേ ഒരു ചെറിയവൃത്തമായിട്ടാണ് ഇതിനെ എഴുതുന്നത്.
16. **സംവൃതോകാരം:** മലയാളഭാഷയിലെ വാക്കുകളിൽ അവസാനം കാണുന്ന ഒരു സ്വരം. പ്ലാവ്, കല്ല് തുടങ്ങിയ വാക്കുകൾ അവസാനിക്കുന്നത് സംവൃതോകാരത്തിലാണ്. അർധാച്ച്, അർധസ്വരം, അരയുകാരം, ഉകാരക്കുറുക്കം എന്നിവയും ഇതിന്റെ മറ്റു പേരുകളാണ്.

## കുറിപ്പുകൾ

1. The symbol ε denotes a consonant without an added vowel. It is equivalent to the virama in Devanagri (K. Venugopalan:1983,1).
2. ഗുണ്ടർട്ടിനുശേഷം കുറച്ചുകാലത്തേക്ക് മലയാളത്തിൽ കണ്ട 'യ്'യുടെ ചില്ല് അർണോസ് പാതിരി ഉപയോഗിക്കുന്നില്ല എന്നത് ശ്രദ്ധിക്കുക.

3. ഉലക എന്ന ശൈലിയിൽ അകാരാന്തമായാണ് തെക്കർ അരയുകാരത്തെ എഴുതുകയും ഉച്ചരിക്കുകയും ചെയ്യുന്നതെന്ന് ഗുണ്ടർട്ട് 1851-ലെ വ്യാകരണപുസ്തകത്തിൽ (ഹെർമൻ ഗുണ്ടർട്ട് 1851:5(വകുപ്പ് 17)) പറയുന്നുണ്ട്. എന്നാൽ ഇവിടെ ഗുണ്ടർട്ട് തെക്കർ എന്നുദ്ദേശിക്കുന്നത് മലബാറിന് തൊട്ട് തെക്കുള്ളവരെ അതായത് കൊച്ചി രാജ്യത്തുള്ളവരെയായിരുന്നു എന്ന് തൃശ്ശൂരിൽ നിന്നും ഇരുപതാം നൂറ്റാണ്ടിന്റെ തുടക്കത്തിൽ പുറത്തിറങ്ങിയ പുസ്തകങ്ങളിൽനിന്ന് മനസിലാക്കാം. ഫ്രോൺമേയറുടെ വ്യാകരണപുസ്തകത്തിലും (L.J. Frohnmeyer 1913:8(വകുപ്പ് 19)) "People in the south of Malabar do pronounce it even like 'അ' inherent in every consonant" എന്നാണ് പറയുന്നത്.
4. ജോർജ് മാത്തന്റെ കുഞ്ഞുവട്ടത്തിന്റെ അർഥം സംവൃതോകാരം എന്നല്ല. ഌ കാണിക്കാനും അദ്ദേഹം ഈ ചിഹ്നം ഉപയോഗിക്കുന്നുണ്ട്. ജോർജ് മാത്തൻ കുഞ്ഞുവട്ടംകൊണ്ട് ഉദ്ദേശിക്കുന്നത് പ്രയോഗത്തിലില്ലാത്ത എന്നാൽ ഘടനാപരമായ ഒരു കാര്യം കൃത്യമായി സൂചിപ്പിക്കുന്നതിനുവേണ്ടി മറ്റൊരു രൂപം ഉപയോഗിക്കുന്നു എന്നാവണം.

## അവലംബം

1. എ.ആർ. രാജരാജവർമ: *കേരളപാണിനീയം*, 2006,ഡി.സി. ബുക്സ്, കോട്ടയം.
2. എ.ഡി. ഹരിശർമ്മ: *കണ്ടത്തിൽ വർഗീസുമാപ്പിള*, 1951, ദീപം പ്രസ്സ്, എറണാകുളം.
3. എൻ. ആർ. ഗോപിനാഥപ്പിള്ള: *പാഠവും പഠനവും*, 2001, ഡി.സി. ബുക്സ്, കോട്ടയം.
4. എം.പി. വർക്കി: *നമ്മുടെ മഹാന്മാർ - മലങ്കരയിടവകയുടെ മാർ ദിവന്നാസ്യോസ് മെത്രാപ്പോലീത്താ*,1901, മലയാളമനോരമ പ്രസ്സ്, കോട്ടയം.
5. എമ്മാനുവൽ ആട്ടേൽ: *പ്രാചീന മലയാള ലിപിമാല*, 2002, കാർമൽ പബ്ലിഷിംഗ് സെന്റർ, തിരുവനന്തപുരം.
6. കടത്തനാട്ട് ഉദയവർമ തമ്പുരാൻ: *അംബരീഷചരിതം തുള്ളൽ*, 1897, ജനരഞ്ജിനി അച്ചുകൂടം, നാദാപുരം.
7. കടത്തനാട്ട് ശങ്കരവർമ തമ്പുരാൻ: *ഖാണ്ഡവദാഹം കഥകളി*, 1867, ജനരഞ്ജിനി അച്ചുകൂടം, നാദാപുരം.

മലയാളം റിസേർച്ച് ജേണൽ
വാല്യം 7, ലക്കം 2
മെയ്-ഓഗസ്റ്റ് 2014

8. കണ്ടത്തിൽ വറുഗീസ് മാപ്പിള: *മുദ്രാരാക്ഷസങ്ങൾ* (അച്ചുപരിഷ്കരണത്തെക്കുറിച്ച് വറുഗീസ് മാപ്പിള നസ്രാണി ദീപിക പത്രാധിപർക്ക് എഴുതിയ കത്ത്), 1887 ജൂലൈ 8, നസ്രാണി ദീപിക, കോട്ടയം.
9. ക്ലുക്കണിയൾ: *പ്രശ്നരീതി*, 1903, സ്പെക്ടെറ്റർ പ്രസ്സ്, കോഴിക്കോട്.
10. കെ.എം. ഗോവി: *ആദിമുദ്രണം ഭാരതത്തിലും മലയാളത്തിലും*, 1998, കേരള സാഹിത്യ അക്കാദമി, തൃശ്ശൂർ.
11. കെ.സി. കേശവപിള്ള: *സുഭാഷിതരത്നാകരം*, 1901, കേരളഭൂഷണം അച്ചുകൂടം, കൊല്ലം പറവൂർ.
12. കേരളവർമ വലിയ കോയിത്തമ്പുരാൻ: *ശ്രീ അമരുകശതകം*, 1893, സ്പെക്ടെറ്റർ പ്രസ്സ്, കോഴിക്കോട്.
13. കൊടുങ്ങല്ലൂർ കുഞ്ഞിക്കുട്ടൻ തമ്പുരാൻ: *ഗംഗാവതരണം നാടകം*, 1892, മലയാളമനോരമ പ്രസ്സ്, കോട്ടയം.
14. കൊടുങ്ങല്ലൂർ കുഞ്ഞിക്കുട്ടൻ തമ്പുരാൻ: *ഹാംലറ്റ് നാടകം*, 1896, വിദ്യാവിനോദിനി പ്രസ്സ്, തൃശ്ശൂർ.
15. ക്ലെമന്റ് പിയാനിയസ്: *സംക്ഷെപവെദാർത്ഥം*, 1772, കോൺഗ്രഗേഷ്യോ ഡി പ്രൊപ്പഗാന്റാ ഫൈഡെ, റോം.
16. ചിറ്റൂർ ചമ്പത്തിൽ ചാത്തുക്കുട്ടി മന്നാടിയാർ: *ജാനകീപരിണയം മലയാളനാടകം*, 1888, കേരളകല്പദ്രുമം പ്രസ്സ്, തൃശ്ശൂർ.
17. ജോർജ് മാത്തൻ: *മലയാഴ്മയുടെ വ്യാകരണം*, 1863, സി.എം.എസ്. പ്രസ്സ്, കോട്ടയം.
18. ഒരു സംഘം ലേഖകർ: *മഹച്ചരിതങ്ങളിലൂടെ മാനവചരിത്രം (മഹച്ചരിതമാല)* - വാല്യം 3, 2005, ഡി.സി. ബുക്സ്, കോട്ടയം.
19. തോബിയാസ് സക്കറിയാസ്: *ഇംഗ്ലീഷ് മലയാള ശബ്ദകോശം*, 1907, ബാസൽ മിഷൻ പ്രസ്സ്, മംഗലാപുരം.
20. നീലകണ്ഠതീർഥർ: *കണ്ഠാമൃതം*, 1906, വിദ്യാവിലാസം പ്രസ്സ്, എറണാകുളം.
21. പാച്ചുമൂത്തത് (പുനഃപ്രസിദ്ധീകരണം: കെ.എം. പ്രഭാകരവാരിയർ): *കേരളഭാഷാവ്യാകരണം*, 1981, മദ്രാസ് യൂണിവേഴ്സിറ്റി, രത്നം പ്രസ്സ്, മദ്രാസ്.
22. ബാബു ചെറിയാൻ, ജേക്കബ് ഐസക് കാളിമഠം: *ജ്ഞാനനിക്ഷേപം പഠനവും പാഠവും*, 2002, പ്രഭാത് ബുക്ക് ഹൗസ്.
23. അജ്ഞാതകർത്തൃകം: *ഗുണ്ടർത്ത് പണ്ഡിതരുടെ ജീവചരിത്രം*, 1896, ബാസൽ മിഷൻ പ്രസ്സ്, മംഗലാപുരം.

24. ബെഞ്ചമിൻ ബെയിലി: *ചെറുപൈതങ്ങൾക്ക ഉപകാരാർത്ഥം ഇംക്ലീശിൽനിന്ന പരിഭാഷപ്പെടുത്തിയ കഥകൾ*, 1824, സി.എം.എസ്. പ്രസ്സ്, കോട്ടയം.
25. ബെഞ്ചമിൻ ബെയിലി: *മലയാളം ഇംഗ്ലീഷ് നിഘണ്ടു*, 1846, സി.എം.എസ്. പ്രസ്സ്, കോട്ടയം.
26. മലയാള മനോരമ പത്രം (1890 മാർച്ച് 22).
27. മലയാള മനോരമ പത്രം (1914 സെപ്റ്റംബർ 12).
28. വി. സുകുമാരൻ: *ചന്ദ്രക്കലയുടെ വ്യുത്തിപരമായ ഭാവങ്ങൾ*, 1970 ഡിസംബർ, വിജ്ഞാനകൈരളി.
29. സ്കറിയ സക്കറിയ, ആൽബ്രഷ്ട് ഫ്രൻസ്: *ഡോ. ഹെർമൻ ഗുണ്ടർട്ട്, പറുദീസയിലെ ഭാഷാപണ്ഡിതൻ*, 1991, ഡി.സി. ബുക്സ്, കോട്ടയം.
30. ഹെർമൻ ഗുണ്ടർട്ട്: *പഴഞ്ചൊൽമാല*, 1845, ബാസൽ മിഷൻ പ്രസ്സ്, മംഗലാപുരം.
31. ഹെർമൻ ഗുണ്ടർട്ട്: *സുവിശേഷകഥകൾ* (ലിത്തോഗ്രാഫിക്ക് അച്ചടി), 1847, ബാസൽ മിഷൻ പ്രസ്സ്, തലശ്ശേരി.
32. ഹെർമൻ ഗുണ്ടർട്ട്: *ഒരആയിരം പഴഞ്ചൊൽ* (ലിത്തോഗ്രാഫിക്ക് അച്ചടി), 1850, ബാസൽ മിഷൻ പ്രസ്സ്, തലശ്ശേരി.
33. ഹെർമൻ ഗുണ്ടർട്ട്: *മലയാളഭാഷാവ്യാകരണം* (ലിത്തോഗ്രാഫിക്ക് അച്ചടി), 1851, ബാസൽ മിഷൻ പ്രസ്സ്, തലശ്ശേരി.
34. ഹെർമൻ ഗുണ്ടർട്ട്: *മലയാളവ്യാകരണ ചോദ്യോത്തരം* (ലിസ്റ്റൻ ഗാർത്ത് വെയിറ്റ് നവീകരിച്ചത്), 1867, ബാസൽ മിഷൻ പ്രസ്സ്, മംഗലാപുരം.
35. ഹെർമൻ ഗുണ്ടർട്ട്: *മലയാളഭാഷാവ്യാകരണം*, 1868, ബാസൽ മിഷൻ പ്രസ്സ്, മംഗലാപുരം.
36. ഹെർമൻ ഗുണ്ടർട്ട്: *എ മലയാളം ആന്റ് ഇംഗ്ലീഷ് ഡിക്ഷ്ണറി*, 1872, ബാസൽ മിഷൻ പ്രസ്സ്, മംഗലാപുരം.
37. റൂബിൻ ഡിക്രൂസ്: *പരിഷ്കരിച്ച് പരിഷ്കരിച്ച് ഭാഷയെ കൊല്ലുന്നു*, 2013 ഡിസംബർ 15-21, മാതൃഭൂമി ആഴ്ചപ്പതിപ്പ്.
38. Clemente Peani: *Alphabetum grandonico malabaricum*, 1772, Congregatio de Propaganda Fide, Rome.
39. F.W. Ellis: *Dissertation the second on the Malayalma Language*, 1815.
40. Heritage India Education Trust: *Grantha Bāla Pāṭhamālā*, 2003, Chennai, India.
41. Hendrik van Rheede: *Hortus Malabaricus Volume I*, 1678.

42. Johann Ernst Hanxleden: *Grammatica Grandonica* (manuscript), (1730A).
43. Johann Ernst Hanxleden: *Vocabulario malavarico* (manuscript), (1730B).
44. John Brough: Lilatilaka: *A Sanskrit Tract on Malayalam Grammar and Poetics*, 1947, Bulletin of the School of Oriental and African Studies, University of London.
45. Joseph Peet: *A Grammar of the Malayalim Language*, 1841, CMS Press, Kottayam.
46. K. Venugopalan: *A primer in Grantha characters*, 1983, James H. Nye, Minnesota, USA.
47. K.M. George: *Western Influence on Malayalam Language and Literature*, 1972.
48. L.J. Frohnmeyer: *A Progressive Grammar of the Malayalam Language*, 1913, Basel Mission Press, Mangalore.
49. Paulino Bartholomaeo: *Sidharubam*, 1790, Congregatio de Propaganda Fide, Rome.
50. Reinhold Grünendahl: *South Indian Scripts in Sanskrit Manuscripts and Prints*, 2001, Hubert & Co, Gottigen, Germany.
51. URSLDF - Urdu and Regional Language Soft ware Development Forum, Ministry of Science and Technology, Government of Pakistan: *Proposal to add Marks and Digits in Arabic Code Block (for Urdu) of Unicode - No. N2413-4 (L2-02/163)*, dated 2002 April 30.
52. http://www.bmarchives.org/items/show/81637
53. https://bugzilla.redhat.com/show_bug.cgi?id=1013183
54. https://en.wikipedia.org/wiki/Acute_accent
55. https://en.wikipedia.org/wiki/Breve
56. https://en.wikipedia.org/wiki/Francis_Whyte_Ellis
57. https://en.wikipedia.org/wiki/Grave_accent
58. http://en.wikipedia.org/wiki/Grantha_alphabet
59. https://en.wikipedia.org/wiki/Macron
60. https://en.wikipedia.org/wiki/Nasal_vowel
61. https://en.wikipedia.org/wiki/Origin_of_hangul

62. https://en.wikipedia.org/wiki/Tamil_script
63. https://ml.wikipedia.org/wiki/ചന്ദ്രക്കല
64. http://savannah.nongnu.org/bugs/?36549

## ഈ പ്രബന്ധത്തിന്റെ ലൈസൻസ്